

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 04 | THE ONLINE OFFICIAL NEWS BULLETIN | 2024 January 25


SEASON OF EPIPHANY | ദനഹാകാലം | ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
|  ♪7 Hadbšabo d Kohné Sunday of the all Departed Priest **28** | ♪3 **29** | ♪7 **30** | ♪3 **31** | ♪7 **1** |  ♪3 Maelto (Entance of Our Lord into the Temple) Comme. of St. Simon and Hanna. 56th Mem. of Pathros Mar Osthathios Metropolitan (Kandanad Carmel Dayara) **2** |  ♪7 Comme. of Mar Bar Souma Comme. of All Spiritual Father **3** |




## മലബാർ ഭദ്രാസനത്തിന്റെ 70-ാം വാർഷികവും നസ്രാണി മഹാസംഗമവും

ചുങ്കത്തറ: മലബാർ ഭദ്രാസന സപ്തതി ആഘോഷവും, നസ്രാണി മഹാസംഗമവും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. മലബാർ ഭദ്രാസന മെത്രാപ്പോലീത്ത ഗീവർഗീസ് മാർ പക്കോമിയോസ് അധ്യക്ഷത വഹിച്ചു. മാത്യൂസ് മാർ തേവോദോസിയോസ്, ഡോ. ഗീവർഗീസ് മാർ ബർന്നബാസ്, താമരശ്ശേരി ബിഷപ്പ് റെമീജിയോസ് ഇഞ്ചനാനിയിൽ, പ്രതിപക്ഷ നേതാവ് വി. ഡി സതീശൻ, കോഴിക്കോട് മേയർ ബീന ഫിലിപ്പ്, പി. വി. അൻവർ എം.എൽ.എ., ചാണ്ടി ഉമ്മൻ എം.എൽ.എ., വൈദിക ട്രസ്റ്റി ഫാ. തോമസ് വർഗീസ് അമയിൽ, അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ എന്നിവർ ആശംസകൾ അർപ്പിച്ചു.



റോമിലെ സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് കോൺഗ്രിഗേഷനിൽ വി. കുർബാനയ്ക്ക് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ്, എബ്രഹാം മാർ സ്തേഫാനോസ് എന്നിവർ കാർമികത്വം വഹിച്ചു.



അഭയ ഭവൻ വയോജനകേന്ദ്രത്തിന്റെ ഫണ്ട് സമാഹരണത്തിനായി പ. വലിയ നോമ്പിൽ ഉപവാസ മിച്ചത്തിലൂടെ സമാഹരിക്കുന്ന 'നിർലോഭം' എന്ന പദ്ധതിയുടെ പ്രകാശന കർമം പ. കാതോലിക്കാ ബാവാ നിർവഹിച്ചു.



പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 18-ാമത് ഓർമ്മ പെരുന്നാളിനോടനുബന്ധിച്ച് പ്രാർത്ഥനാ യോഗം, സുവിശേഷ സംഘം, മർത്തമറിയം വനിതാ സമാജം ഇവയുടെ സംയുക്താഭിമുഖ്യത്തിൽ പ്രാർത്ഥനായോഗ സംഗമവും ധ്യാനവും നടന്നു.

## ഡോ. എബ്രഹാം മാർ സെറാഫിം ഏഷ്യൻ എക്യൂമെനിക്കൽ കമ്മിറ്റി അംഗം

കോട്ടയം: ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയുടെ (CCA) ഏഷ്യൻ എക്യൂമെനിക്കൽ കമ്മിറ്റിയിലേക്കുള്ള സമിതി അംഗമായി ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ നിയോഗിതനായി. ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയുടെയും റോമൻ കത്തോലിക്കാ സഭയുടെ ഫെഡറേഷൻ ഓഫ് ഏഷ്യൻ ബിഷപ്പ്സ് കോൺഫറൻസിന്റെയും (FABC) സംയുക്ത വേദിയായ ഏഷ്യൻ എക്യൂമെനിക്കൽ കമ്മറ്റി (AEC) ദേശീയവും പ്രാദേശികവുമായ തലങ്ങളിൽ എക്യുമെനിക്കൽ ബന്ധങ്ങൾ വളർത്തിയെടുക്കുകയും ഏഷ്യയിലെ സഭകളുടെ എക്യുമെനിക്കൽ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുകയുമാണ് ഈ സമിതിയുടെ പ്രധാന ദൗത്യം.



Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department



# പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഭരണകാലം: അതിലെ ചില പ്രത്യേകതകൾ

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

അത് ഏറ്റവും ദീർഘമായ കാതോലിക്കാഭരണ കാലഘട്ടമായിരുന്നു. 1912-ൽ കാതോലിക്കാ സിംഹാസനം ഇന്ത്യയിൽ പുനഃസ്ഥാപിക്കപ്പെട്ടശേഷം മൂന്നാമത്തെ കാതോലിക്കാ ബാവാ ആയി 1929 ഫെബ്രുവരി 13-ാം തീയതിയായിരുന്നു പരിശുദ്ധ പിതാവ് കാതോലിക്കാ സ്ഥാനത്ത് അഭിഷിക്തനായത്. പഴയ കലണ്ടർപ്രകാരം (ജൂലിയൻ) അദ്ദേഹം കാതോലിക്കാ ബാവായായി വാഴിക്കപ്പെട്ടത് കുംഭം രണ്ടാം തീയതി, അതായത് മായൽത്തൊ പെരുന്നാൾ ദിവസം ആയിരുന്നു; മനുഷ്യജന്മം പ്രാപിച്ച ക്രിസ്തു ശിശുവായി യരുശലേം ദേവാലയത്തിൽ പ്രവേശിച്ചതിനെ ഓർക്കുന്ന ദിവസം. തന്റെ 55-ാം വയസ്സിൽ സഭയുടെ നേതൃസ്ഥാനത്തേക്ക് കടന്നുവന്ന ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ 1929 ഫെബ്രുവരി മുതൽ 90-ാം വയസ്സിൽ കാലം ചെയ്യുന്നതുവരെ 35 വർഷം സഭയ്ക്ക് നേതൃത്വം കൊടുത്തുകൊണ്ട് ജീവിച്ചു: 1929 മുതൽ 1964 വരെ.

ഒരു റമ്പാൻ എന്ന നിലയിലും പിന്നീട് ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എപ്പിസ്കോപ്പാ എന്ന നിലയിലും വെറും ഒരു സാധാരണക്കാരൻ മാത്രമായിരുന്നു അദ്ദേഹം. അത്രകണ്ട് ആകർഷണീയ വ്യക്തിത്വമൊന്നുമല്ലായിരുന്നു. അദ്ദേഹത്തിന്റെ പെരുമാറ്റരീതികളിൽ മനസ്സിനെ സ്പർശിക്കുന്ന പ്രത്യേകതകൾ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. തന്റെ പിൽക്കാല ജീവിതത്തിൽ ജനങ്ങൾ ദർശിച്ച പ്രത്യേക വിശുദ്ധി ആ നാളുകളിൽ ഒരിക്കലും അദ്ദേഹത്തിൽ പ്രകടമായതായി തോന്നിയിരുന്നില്ല. കഷ്ടതകളുടെ ആഴം അനുഭവിച്ചറിഞ്ഞ അദ്ദേഹത്തിന്റെ വ്യക്തിത്വത്തിൽ രൂപംകൊണ്ട വിശുദ്ധി അതിശക്തമായ ദൈവവിശ്വാസത്തിന്റെയും നിരന്തരമായ പ്രാർത്ഥനയുടെയും പരിണിതഫലമായിരുന്നു.

1929 ഫെബ്രുവരി 13-ാം തീയതി നിരണം, തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ ആയിരുന്ന ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ എന്ന പേരിൽ കിഴക്കൊക്കെയുടെയും പരിശുദ്ധ തോമാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിന്റെയും പ്രധാനമേലദ്ധ്യക്ഷനായി ഉയർത്തപ്പെട്ടു. മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് ആയിരുന്നു സ്ഥാനാരോഹണ ശുശ്രൂഷയിൽ മുഖ്യ കാർമ്മികൻ.

തൊട്ടടുത്ത ദിവസം, അതായത് ഫെബ്രുവരി 14-ാം തീയതി കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (പാമ്പാടി തിരുമേനി), യാക്കോബ് മാർ തെയോഫിലോസ് (ബഥനി) എന്നിവരെ പരിശുദ്ധ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ എപ്പിസ്കോപ്പാമാരായി വാഴിക്കുകയും ചെയ്തു. അവരോടു ചേർന്ന് ബഥനിയുടെ എപ്പിസ്കോപ്പാ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു.

മലങ്കരസഭ നേരിടേണ്ടിവന്ന ശക്തമായ ഒരു പ്രതിസന്ധി 1930-ൽ അതായത് ഒരു വർഷത്തിനകം സംഭവിച്ചു. ബഥനിയിലെ മാർ ഈവാനിയോസ്, മാർ തെയോഫിലോസ് എന്നിവർ റോമൻ കത്തോലിക്കാ സഭയിലേക്ക് ചേരുകയും ഇന്ത്യയിൽ മലങ്കരറീത്ത് സ്ഥാപിതമാകുകയും ചെയ്തു.

അധികം താമസിയാതെ 1930 നവംബർ 9-ാം തീയതി ഓർത്തഡോക്സ് സഭയ്ക്ക് ഒരു എപ്പിസ്കോപ്പാ കൂടി വാഴിക്കപ്പെട്ടു: ഗീവർഗീസ് മാർ പീലക്സിനോസ് (പുത്തൻകാവിൽ കൊച്ചുതിരുമേനി).

മലങ്കരസഭയുടെ സ്വയംശീർഷകത്വം അഥവാ സ്വാതന്ത്ര്യം അരക്കിട്ടുറപ്പിക്കുന്നതിന് നിദാനമെന്നവണ്ണം പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാർമ്മികത്വത്തിൽ 1931 ഏപ്രിൽ 20-ന് ഇദംപ്രഥമമായി വി. മൂറോൻ കൂദാശ നടത്തപ്പെട്ടു.



1932 മെയ് 5-ാം തീയതി പരിശുദ്ധ കാതോലിക്കാ ബാവായുടെ കാർമ്മികത്വത്തിൽ ബഥനിയിലെ ജോസഫ് മാർ സേവേറിയോസ് എപ്പിസ്കോപ്പായായി വാഴിക്കപ്പെട്ടു; ഇദ്ദേഹവും താമസംവിനാ റോമൻ കത്തോലിക്കാ സഭയിലെ മലങ്കര റീത്തിലേക്ക് കൂറുമാറ്റം നടത്തി.

മേൽപറഞ്ഞ മൂന്ന് ഓർത്തഡോക്സ് മെത്രാപ്പോലീത്താമാരുടെ റോമൻ കത്തോലിക്കാ സഭയിലേക്കുള്ള കൂറുമാറ്റം പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഭരണകാലയളവിന്റെ ആരംഭനാളുകളിൽ രൂപംകൊണ്ട വലിയ ഒരു പ്രതിസന്ധി തന്നെ ആയിരുന്നു. ഈ പരിശുദ്ധ പിതാവിന്റെ ശക്തമായ നേതൃത്വം കാരണം മാത്രമാണ് ഓർത്തഡോക്സ് സഭയിൽ നിന്ന് ഭൂരിപക്ഷം വിശ്വാസികൾ റോമൻ കത്തോലിക്കാ സഭയിലേക്ക് മാറിപ്പോകാതിരുന്നത്.

1896-ൽ മാത്രമാണ് കേരളത്തിലെ റോമൻ കത്തോലിക്കാ സഭയിൽ തദ്ദേശീയ മെത്രാന്മാർ ഉണ്ടായി തുടങ്ങിയത്. ഇരുപതാം ശതകത്തിന്റെ ആരംഭത്തിൽ വൈദേശിക മേധാവിത്വത്തിൽനിന്ന് മോചനം നേടുവാൻ കേരളത്തിലെ സിറിയൻ കത്തോലിക്കാ സഭ ശക്തമായ പോരാട്ടത്തിൽ വ്യാപൃതരായി. നാല് കത്തോലിക്കാ ഭദ്രാസനങ്ങൾ - എറണാകുളം (ആർച്ച് ബിഷപ്പ് കണ്ടത്തിൽ മാർ അഗസ്തീനോസ്), തൃശൂർ (വാഴപ്പള്ളി മാർ ഫ്രാൻസിസ്), ചങ്ങനാശ്ശേരി (കുര്യാളശേരിൽ മാർ തോമസ്), കോട്ടയം (ചൂളപ്പറമ്പിൽ മാർ അലക്സാണ്ടർ) - മാർപാപ്പായുടെ കീഴിൽ രൂപംകൊണ്ടതോടെ ഓർത്തഡോക്സ് സഭയുടെ മേൽ റോമൻ കത്തോലിക്കാ സഭയിലേക്കു ചേരുവാൻ അതിശക്തമായ സമ്മർദ്ദം ഉണ്ടായി. കരിയാറ്റിൽ മാർ ജോസഫ്, പാറേമ്മാക്കൽ ഗോവർണദോർ അച്ചൻ എന്നിവരായിരുന്നു ആരംഭത്തിൽ ഈവിധ സമ്മർദ്ദങ്ങൾ ഫലപ്രദമാക്കുവാൻ നിയോഗിക്കപ്പെട്ടവർ. എന്നാൽ 1930 ആയപ്പോഴേക്കും കൊല്ലം മെത്രാസനത്തിന്റെ ഡോ. ബെൻസിഗർ മെത്രാൻ, മാർ കാളാശ്ശേരി ജെയിംസ് എന്ന മെത്രാനോടു ചേർന്ന് ഈ തന്ത്രങ്ങൾ കൂടുതൽ ശക്തമാക്കി. 1932-ൽ മാർ ഈവാനിയോസ് മലങ്കര റീത്തിന്റെ തിരുവനന്തപുരം ആർച്ച് ബിഷപ്പായും മാർ തെയോഫിലോസ് തിരുവല്ല ബിഷപ്പായും സ്ഥാനമേറ്റതോടെ സമ്മർദ്ദതന്ത്രങ്ങൾ കൂടുതൽ ശക്തിപ്രാപിച്ചു. ഇതോടെ 1937-ൽ നിരണം ഭദ്രാസന മെത്രാപ്പോലീത്താ ജോസഫ് മാർ സേവേറിയോസും ക്നാനായ ഭദ്രാസനത്തിന്റെ മാർ ദീയസ്കോറോസും കൂറുമാറി മലങ്കര റീത്തിന്റെ ഭാഗമായി.

ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ സംബന്ധിച്ചിടത്തോളം മേൽപറഞ്ഞ കൂറുമാറ്റങ്ങളും ഇന്ത്യൻ ഓർത്തഡോക്സ് സഭയെ റോമാവൽക്കരിക്കുവാനുള്ള ശ്രമങ്ങളും ഏറെ വേദനാജനകങ്ങളായിരുന്നു. അതോടൊപ്പം തന്നെ വൈദേശിക സുറിയാനി സഭ ഇവിടെ ആധിപത്യം പുലർത്തുവാൻ നടത്തുന്ന ശ്രമങ്ങളും അദ്ദേഹത്തിന് ബദ്ധപ്പാടുകളായിരുന്നു.

രണ്ടാമത്തെ വലിയ പ്രതിസന്ധിയായിരുന്നു മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിന്റെ വിടവാങ്ങൽ. ഈ പരിശുദ്ധ പിതാവ് 1934 ഫെബ്രുവരി 23-ന് കാലം ചെയ്തതോടെ ഗീവർഗീസ് ബസേലിയോസ് ബാവായ്ക്ക് തന്റെ വ്യക്തിത്വ ശിൽപിയെയും ക്രിസ്തുവിൽ തന്റെ പിതാവിനെയും, റോമൻ കത്തോലിക്കാ സഭയുടെ മേധാവിത്വ പ്രവണതയെയും മറുവശത്ത് സുറിയാനി സഭയുടെ അധീശത്വത്തെയും ചെറുത്തുനിൽക്കുവാൻ കഴിവുള്ള ബുദ്ധിമാനും ശക്തനുമായ പ്രതിരോധശക്തിയെയുമാണ് നഷ്ടമായത്.

പരിശുദ്ധ ബാവാ തിരുമേനിയെ സംബന്ധിച്ചിടത്തോളം ഈ വേർപാട് വാക്കുകളാൽ വർണ്ണിക്കാനാകാത്തവണ്ണം വ്യക്തിപരമായ നഷ്ടമായിരുന്നു. ഇതോടെ സഭയുടെ നേതൃത്വം അപ്പാടെ തന്റെ ഉത്തരവാദിത്വത്തിൽ ആയിത്തീരുകയായിരുന്നു. അദ്ദേഹം സ്വന്തം സഭയെയും സഭയുടെ ഭാവിയെയും മനസ്സിൽ വെച്ചുകൊണ്ട് അതീവ തീക്ഷ്ണതയോടെ പ്രാർത്ഥനയിൽ മുഴുകി.

1934 ഡിസംബർ 28-ാം തീയതി എം. ഡി. സെമിനാരിയിൽ ചേർന്ന ചരിത്രപ്രസിദ്ധമായ മലങ്കര അസോസിയേഷൻ, വാങ്ങിപ്പോയ മാർ ദീവന്നാസിയോസിന്റെ സ്ഥാനത്തേക്ക് മലങ്കര മെത്രാപ്പോലീത്തായായി മാർ ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവായെ ഏകകണ്ഠമായി തെരഞ്ഞെടുത്തു. ഇതോടെ സഭാചരിത്രത്തിൽ ആദ്യമായി കാതോലിക്കാ എന്ന നിലയിൽ ആത്മീയ നേതാവും മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ പ്രധാന ഭരണകർത്താവുമായി ഒരു കാതോലിക്കാ മാറി. സഭയുടെ ആത്മീയ നേതൃത്വവും ഭരണനേതൃത്വവും ഒരു വ്യക്തിയിൽ കേന്ദ്രീകരിക്കപ്പെട്ടു. അന്നു മുതൽ ഇത് അങ്ങനെ തന്നെ തുടർന്നു പോരുന്നു. എങ്കിലും സഭാഭരണഘടനപ്രകാരം മേൽപറഞ്ഞ രണ്ട് അധികാരസ്ഥാനങ്ങളും തത്വത്തിൽ വേർതിരിച്ച് കാണേണ്ടവ തന്നെയത്രെ.

ഇന്ത്യയിൽ സുറിയാനി പാത്രിയർക്കീസിന്റെ ഭരണം താൽപര്യപ്പെടുന്നവർ തൃപ്പൂണിത്തുറയിൽ കരിങ്ങാച്ചിറ സെന്റ് ജോർജ് ദേവാലയത്തിൽ അസോസിയേഷൻ യോഗം ചേർന്ന് പൗലോസ് മാർ അത്താനാസിയോസിനെ അവരുടെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു (1876-ൽ സിറിയൻ പാത്രിയർക്കീസ് പത്രോസ് മൂന്നാമന്റെ നേതൃത്വത്തിൽ സമ്മേളിച്ച മുളന്തുരുത്തി സുന്നഹദോസാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ രൂപീകരിച്ചത്).

ഇരുവിഭാഗങ്ങളിലെയും മലങ്കര മെത്രാപ്പോലീത്താമാർ സഹപാഠികളും



ആത്മസുഹൃത്തുക്കളും ആയിരുന്നു. എങ്കിലും ഇപ്പോൾ അവർ അധികാരസ്ഥാനത്ത് പരസ്പരം എതിരാളികളും കോടതികളിൽ അങ്ങോട്ടുമിങ്ങോട്ടും മത്സരികളും ആയിത്തീർന്നു. ഈ അവസ്ഥ ബസേലിയോസ് ഗീവർഗീസ് ബാവായെ സംബന്ധിച്ചിടത്തോളം അത്യന്തം വേദനാജനകമായ ഒരനുഭവമായി. അനുരഞ്ജനത്തിന്റെ പല പരിശ്രമങ്ങളും അദ്ദേഹം നടത്തി. ഈ വിഷയം ഇന്ത്യൻ ജനതതിയുടെ നിയന്ത്രണത്തിലായിരുന്നുവെങ്കിൽ 1930-കളിൽ തന്നെ ശാശ്വതമായ സമാധാനം ഇവിടെ സ്ഥാപിക്കപ്പെടുമായിരുന്നു. 1923-ൽ തന്റെ ഗുരു മാർ ദീവന്നാസിയോസ് മർദ്ദീനിൽ ചെന്ന് പാത്രിയർക്കീസ് ബാവായെ സന്ദർശിക്കുകയും സമാധാന സ്ഥാപനത്തിനുള്ള വഴികൾ തുറക്കുകയും ചെയ്തത് കാതോലിക്കാ ബാവാ തന്റെ ഓർമ്മയിൽ സൂക്ഷിച്ചുപോന്നിരുന്നു.

1931-ൽ അന്നത്തെ പാത്രിയർക്കീസ് മാർ ഏലിയാസ് തൃതീയൻ (മഞ്ഞനിക്കരയിൽ കബർ അടങ്ങിയിരിക്കുന്നു) ഇന്ത്യയിൽ വന്നപ്പോൾ, തന്റെ ഗുരുനാഥൻ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് പാത്രിയർക്കീസിനെ സന്ദർശിക്കുകയും സമാധാന സ്ഥാപനത്തിനുള്ള വഴികൾ ചർച്ച ചെയ്യുകയും പ്രതിസന്ധി അവസാനിപ്പിക്കുവാൻ മുൻകൈ എടുക്കുകയും ചെയ്തിരുന്നു. മാർ ഏലിയാസ് പാത്രിയർക്കീസിന് കുറച്ചുനാൾ കൂടി ആയുസ്സ് ലഭിച്ചിരുന്നുവെങ്കിൽ ഇവിടത്തെ പ്രതിസന്ധി രമ്യമായി പരിഹരിച്ചേനേ.

ഹോംസിൽ പാത്രിയർക്കീസ് ഏലിയാസ് തൃതീയന്റെ പിൻഗാമിയായി സ്ഥാനമേറ്റ മാർ അപ്രേം പ്രഥമൻ ഒരു പണ്ഡിതനായിരുന്നു. പക്ഷേ, നിർഭാഗ്യം എന്നു പറയട്ടെ, അദ്ദേഹം വംശീയവാദിയും ഇന്ത്യാ വിരുദ്ധനും ആയിപ്പോയി.

1934-ൽ ഇരുവിഭാഗങ്ങളിലേയും അയ്മേനി നേതൃത്വം ഏറെക്കുറെ പരിപൂർണ്ണതയുള്ള ഒരു ധാരണയ്ക്ക് രൂപംകൊടുത്തു. ഇതോടു ചേർന്ന് പരിശുദ്ധ കാതോലിക്കാ ബാവാ, സി. എം. തോമസ് റമ്പാൻ (പിന്നീട് തോമാ മാർ ദീവന്നാസിയോസ്), ചെറിയമഠത്തിൽ സ്കറിയ മൽപാൻ എന്നിവർക്കൊപ്പം പാത്രിയർക്കീസ് ബാവായെ സന്ദർശിക്കുവാൻ തീരുമാനിച്ചു. 1109 ഇടവം 20-ാം തീയതിയിലെ മലയാള മനോരമയിൽ വന്ന വാർത്തയനുസരിച്ച് ഇന്ത്യയിലെ പാത്രിയർക്കീസിന്റെ പ്രതിനിധി മാർ യൂലിയോസ് പഴയസെമിനാരി സന്ദർശിക്കുകയും പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് സമാധാന ചുംബനം നൽകുകയും ചെയ്തിരുന്നു. ഇംഗ്ലണ്ടിൽ നിന്നുള്ള ആംഗ്ലിക്കൻ പ്രസിദ്ധീകരണമായ ചർച്ച് ടൈംസിന്റെ 1934 ഏപ്രിൽ 13-ലെ റിപ്പോർട്ട് അനുസരിച്ച് ഇരുവിഭാഗങ്ങളും എത്തിച്ചേർന്നിരിക്കുന്ന ധാരണപ്രകാരം പാത്രിയർക്കീസ് ബാവായ്ക്ക് ഇന്ത്യയിൽ ഉണ്ടാകുന്ന അധികാരം വി. മൂറോൻ കൂദാശയും കാതോലിക്കായെ വാഴിക്കലും മാത്രമായി നിശ്ചയിച്ചിരുന്നു. ഇരുവിഭാഗങ്ങളും എത്തിച്ചേർന്നിരിക്കുന്ന ധാരണയനുസരിച്ച് ഇന്ത്യയിലെ സഭ സ്വയംഭരണാവകാശമുള്ളതും സ്വന്തം കാതോലിക്കാ ബാവായുടെ ഭരണത്തിൽ കഴിയുന്നതും ആയിരിക്കുമെന്നും ചർച്ച് ടൈംസ് റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

ഈയൊരു പശ്ചാത്തലത്തിലാണ് പരിശുദ്ധ കാതോലിക്കാ ബാവാ അപ്രേം പാത്രിയർക്കീസ് ബാവായെ സന്ദർശിക്കുവാൻ മിഡിൽ ഈസ്റ്റിലേക്കു യാത്രയായത്. 1934 ജൂൺ 21-ന് അദ്ദേഹം അവിടെ എത്തിച്ചേർന്നു. ഇന്ത്യയിൽ വെച്ച്

പാലാമ്പടം ഡോ. പി. റ്റി. തോമസ്, എം. എ. ചാക്കോ, കെ. സി. മാമ്മൻ മാപ്പിള എന്നിവർ ചേർന്ന് രൂപംകൊടുത്ത ധാരണാപത്രം കാതോലിക്കാ ബാവായും പാത്രിയർക്കീസ് ബാവായും കൂടിച്ചേർന്ന് അംഗീകരിക്കുമെന്നായിരുന്നു ഏവരുടെയും പ്രതീക്ഷ.

എന്നാൽ അപ്രേം പാത്രിയർക്കീസ് മേൽപറഞ്ഞ ധാരണകളെ ഒന്നടങ്കം നിഷേധിച്ചുവെന്നു മാത്രമല്ല, ഇന്ത്യയിൽ നിന്ന് ചെന്നവരോട് അങ്ങേയറ്റം ധാർഷ്ട്യമനോഭാവത്തോടും പുച്ഛത്തോടുമാണ് ഇടപെട്ടത്. പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ വൃദ്ധൻ പുന്നൂസ് എന്നു വിളിച്ച് അധിക്ഷേപിച്ചതും ഈ അപ്രേം പാത്രിയർക്കീസ് ആണ്. തുടർന്ന് പാത്രിയർക്കീസ് പുതിയ വ്യവസ്ഥകൾ തയ്യാറാക്കി; ഇവയാകട്ടെ അങ്ങേയറ്റം അപമാനകരമായ വ്യവസ്ഥകളായിരുന്നു. എങ്കിലും ഇവ ഇരു വിഭാഗത്തിന്റെയും പുനർപരിഗണനയ്ക്കായി ഇന്ത്യയിലേക്ക് അയച്ചുകൊടുത്തു. പാത്രിയർക്കീസ് തയ്യാറാക്കിയ വ്യവസ്ഥകൾ വീണ്ടും ചില മാറ്റങ്ങൾ വരുത്തിക്കൊണ്ട് അദ്ദേഹത്തിന് എത്തിച്ചുകൊടുത്തുവെങ്കിലും അപ്രേം ബാവ കോപാകുലനാകുകയും അങ്ങേയറ്റം പുച്ഛത്തോടെ ഇന്ത്യയിൽ നിന്നു ചെന്നവരോട് സംസാരിക്കുകയും ചെയ്തു. ജറുസലേമിലെ ആംഗ്ലിക്കൻ ബിഷപ്പിന്റെ താൽപര്യപ്രകാരം ഒരു ശ്രമം കൂടി നടത്തിയെങ്കിലും അപ്രേം ബാവായുടെ മനോഭാവത്തിൽ യാതൊരു മാറ്റവും ഉണ്ടായില്ല. ഇതിൽനിന്നു വ്യക്തമായത്, ഇന്ത്യയിൽ നിന്നു അധികാരവും പണവും പാത്രിയർക്കീസ് ആഗ്രഹിച്ചിരുന്നുവെന്നാണ്. 1110 കന്നി 10–ാം തീയതിയിലെ മലയാള മനോരമയുടെ എഡിറ്റോറിയൽ ഈ വസ്തുത വളരെ സ്പഷ്ടമായി പ്രതിപാദിക്കുന്നുണ്ട്.

പരിശുദ്ധ ബാവാ തിരുമേനി കേരളത്തിൽ മടങ്ങിയെത്തിയപ്പോൾ അദ്ദേഹത്തിനു ലഭിച്ച സ്വീകരണം അതിഗംഭീരമായിരുന്നു. ഇത് അദ്ദേഹത്തിന്റെ മനസ്സിനും ആത്മാവിനും ഏറ്റവും ഉത്തേജനം പകരുന്നതായി. തന്റെ മർദ്ദീൻ സന്ദർശനവും അവിടെ നടന്ന ചർച്ചകളുടെ പരാജയവും തന്നെ കുറ്റാരോപിതനാക്കിയേക്കുമെന്ന് കരുതിയെങ്കിലും മുമ്പൊരിക്കലും സംഭവിച്ചിട്ടില്ലാത്ത വണ്ണം അതിഗംഭീരമായ സ്വീകരണമായിരുന്നു ജനങ്ങൾ നൽകിയത്. തീവണ്ടിയിൽ യാത്രചെയ്ത് 1110 കന്നി മാസം 24–ാം തീയതി വൈകുന്നേരം 4.15 –ന് ബാവാ കൊട്ടാരക്കരയിൽ ഇറങ്ങി. തുടർന്ന് നൂറിൽപരം കാറുകളുടെ അകമ്പടിയോടെ അദ്ദേഹത്തിന് ഉജ്ജ്വലമായ സ്വീകരണം നൽകുകയും വലിയ ഒരു ഘോഷയാത്രയായി നിരവധി വാഹനങ്ങളുടെ അകമ്പടിയോടെ കൊട്ടാരക്കരയിൽ നിന്ന് കോട്ടയത്തേക്ക് യാത്രയാകുകയും ചെയ്തു. മലങ്കരസഭയെ അതിനിശിതമായി അപമാനിച്ച അപ്രേം ബാവായുടെ വ്യവസ്ഥകൾ നിരാകരിച്ച തന്റെയൊപ്പം മലങ്കരസഭ ഒന്നടങ്കം ഉണ്ട് എന്ന് ഇതോടെ ബാവായ്ക്കു വ്യക്തമായി. അപ്രേം പാത്രിയർക്കീസിന്റെ അഹങ്കാരം നിറഞ്ഞ പെരുമാറ്റം മലങ്കര നസ്രാണികൾ തിരിച്ചറിഞ്ഞു.

ഇതോടുചേർന്ന് എന്റെ ഒരു മുൻ സഹപ്രവർത്തകൻ ആയിരുന്ന വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ ജനറൽ സെക്രട്ടറി ഡോ. വിസർട്ട് ഹൂഫ്റ്റ് വ്യക്തിപരമായതലത്തിൽ എന്നോട് പങ്കുവച്ച ഒരു സംഭവം ഉണ്ട്. 1938–48 കാലം വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് രൂപംകൊണ്ടുവരുന്ന ശൈശവദശയിൽ ആയിരുന്നു. എല്ലാ സഭകളുടെയും തലവന്മാർക്ക് വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിൽ അംഗത്വം സ്വീകരിക്കുവാൻ ക്ഷണിച്ചുകൊണ്ട് ഡോ. വിസർട്ട് ഹൂഫ്റ്റ് കത്തുകൾ അയച്ചു. അപ്രേം പാത്രിയർക്കീസിന്റെ മറുപടി അദ്ദേഹം എന്നോട് പങ്കുവച്ചു. പാത്രിയർക്കീസ് അയച്ച ക്ഷണക്കത്തിനുള്ള മറുപടിയിൽ ഒപ്പുവച്ചത് പാത്രിയർക്കീസ് ആയിരുന്നില്ല, മറിച്ച് അദ്ദേഹത്തിന്റെ സെക്രട്ടറി ആയിരുന്നു. ആ മറുപടി ഏതാണ്ട് ഇങ്ങനെ:

"പ്രിയ ജനറൽ സെക്രട്ടറി, സെക്രട്ടറിമാർ പാത്രിയർക്കീസുമാർക്ക് കത്തുകൾ എഴുതേണ്ടതില്ല. വിശ്വസ്തതയോടെ പാത്രിയർക്കീസിന്റെ സെക്രട്ടറി." ഈ മറുപടി ഇന്നും WCC ആസ്ഥാനത്ത് സൂക്ഷിച്ചു വച്ചിരിക്കുന്ന രേഖകളിൽ ഉണ്ട് എന്ന് അദ്ദേഹം എന്നോട് പറഞ്ഞു.

പരിശുദ്ധ കാതോലിക്കാ ബാവാ കോട്ടയത്ത് മടങ്ങിയെത്തിയതിനെ തുടർന്ന് അദ്ദേഹത്തിന് അത്യന്തം ഗംഭീരമായ ഒരു സ്വീകരണചടങ്ങ് എം. ഡി. സെമിനാരിയിൽ ഒരുക്കുകയുണ്ടായി. ഇവിടെ ബാവാ തിരുമേനി നടത്തിയ മറുപടി പ്രസംഗം വ്യക്തമാക്കിയതിൻപ്രകാരം അപ്രേം ബാവായുടെ നിലപാടുകൾ ഇങ്ങനെയായിരുന്നു: ഇന്ത്യയിൽ ഒരു റീശ്–എപ്പിസ്കോപ്പാ അഥവാ ആർച്ച് ബിഷപ്പ് ആയിരിക്കണം സഭാഭരണം നിർവ്വഹിക്കേണ്ടത്. അദ്ദേഹം സഭാഭരണം നിർവ്വഹിക്കുന്നത് പാത്രിയർക്കീസ് ബാവായോടുള്ള വിധേയത്വത്തിൽ മാത്രം



എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസിയെ പഴയ സെമിനാരിയിൽ സ്വീകരിക്കുന്നു.

ആയിരിക്കണം. സ്ഥാനമേൽക്കുമ്പോൾ തന്നെ ഈ ആർച്ച് ബിഷപ്പ് സിറിയൻ പാത്രിയർക്കീസിനോടുള്ള വിധേയത്വവും അനുസരണവും ഒരു സത്യപ്രതിജ്ഞയിലൂടെ വ്യക്തമാക്കിയിരിക്കണം. അദ്ദേഹത്തിന്റെ സ്ഥാനാരോഹണ ശുശ്രൂഷ ഹോംസിൽ ആയിരിക്കും നടത്തപ്പെടുക. അദ്ദേഹം ഇന്ത്യയിൽ സഭാഭരണം നടത്തേണ്ടത് പാത്രിയർക്കീസിന്റെ അപ്പോസ്തോലിക പ്രതിനിധിക്ക് കീഴ്‌വഴങ്ങിക്കൊണ്ടു മാത്രം ആയിരിക്കണം. ഈ അപ്പോസ്തോലിക പ്രതിനിധി സുന്നഹദോസിന്റെ എല്ലാ യോഗങ്ങളിലും സന്നിഹിതനായിരിക്കും. തനിക്കു ബോധ്യമാകുന്ന ഏതൊരു കാരണം അനുസരിച്ചും ആർച്ച്ബിഷപ്പിനെ മുടക്കുവാൻ പാത്രിയർക്കീസിന് അധികാരം ഉണ്ടായിരിക്കും. തലവരി എന്ന ഇനത്തിൽ ഇന്ത്യയിലെ ഓരോ ഓർത്തഡോക്സ് കുടുംബവും പ്രതിവർഷം 2 അണ വീതം പാത്രിയർക്കീസിന് നൽകിയിരിക്കണം. ക്നാനായ ഭദ്രാസനം ആർച്ച് ബിഷപ്പിന്റെ അധീനതയിൽ ആയിരിക്കുകയില്ല, മറിച്ച് പാത്രിയർക്കീസിന്റെ നേരിട്ടുള്ള ഭരണത്തിൽ മാത്രം ആയിരിക്കും. എന്നാൽ ക്നാനായ മെത്രാൻ മലങ്കരയിലെ സുന്നഹദോസിൽ അംഗം ആയിരിക്കും. അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് മലങ്കരയിൽ ചെയ്ത എല്ലാ കാര്യങ്ങളും അസാധുവായിരിക്കും. സിംഹാസനപള്ളികൾ പാത്രിയർക്കീസിന്റെ പ്രതിനിധിയുടെ ഭരണത്തിൽ മാത്രം ആയിരിക്കും. ഇപ്പോഴത്തെ മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനാരോഹണവുമായി ബന്ധപ്പെട്ടു നിലനിൽക്കുന്ന എല്ലാ പോരായ്മകളും നീക്കിക്കളയണം. തുടർന്ന്, അദ്ദേഹം മഫ്രിയാനാ എന്ന് അറിയപ്പെടും, പൗരസ്ത്യ കാതോലിക്കാ എന്ന സ്ഥാനം അദ്ദേഹത്തിന് ഉണ്ടായിരിക്കുകയില്ല. പുതിയ മലങ്കര മെത്രാപ്പോലീത്താ വടക്കൻ പ്രദേശത്തു നിന്ന് ആയിരിക്കണം. വി. മൂറോൻ കൂദാശ നടത്തേണ്ടത് പാത്രിയർക്കീസ് ബാവാ ആയിരിക്കും; എന്നാൽ അതിനുവേണ്ടിവരുന്ന എല്ലാ ചെലവുകളും ഇന്ത്യയിലെ സഭ തന്നെ വഹിക്കണം.

ബസേലിയോസ് ഗീവർഗീസ് ബാവാ മുഖംനോക്കാതെ തള്ളിക്കളഞ്ഞ, നമ്മുടെ അന്തസ്സ് ചോർത്തിക്കളയുന്ന വ്യവസ്ഥകൾ ഇവയൊക്കെയായിരുന്നു.

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ അതിശക്തമായ രണ്ടു വെല്ലുവിളികൾ നേരിട്ടു: റോമൻ കത്തോലിക്കാ സഭയിലേക്ക് കൂറുമാറുവാൻ അകത്തുനിന്നും പുറത്തുനിന്നും നിലവിലുണ്ടായിരുന്ന സമ്മർദ്ദങ്ങൾ; ഓർത്തഡോക്സ് സഭയുടെ സ്വത്വബോധവും സ്വതന്ത്രമായ നിലനിൽപ്പും സംരക്ഷിക്കുവാനും സഭയുടെമേൽ സിറിയൻ സഭ നടത്തിക്കൊണ്ടിരിക്കുന്ന അധികാര, അവകാശ തന്ത്രങ്ങളും അവയെ അതിജീവിക്കേണ്ടതായ ഉത്തരവാദിത്വബോധം. ഈവിധ കഷ്ടപ്പാടുകൾക്കിടയിൽ നിരന്തരമായ പ്രാർത്ഥന, അച്ചടക്കബോധം എന്നിവയിലൂടെ ഗീവർഗീസ് ദ്വിതീയൻ ബാവാ തന്റെ ജീവിതം രൂപപ്പെടുത്തുകയും ഒരു വിശുദ്ധനായി മാറുകയും ചെയ്തു.

**(പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ രജത ജൂബിലി സുവനീർ, 1989. ഇംഗ്ലീഷിൽ നിന്നു തർജമ ചെയ്തത് ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ)**




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വിശ്വാസ പഠനം

# കർത്തൃശരീരരക്തങ്ങളുടെ വിഭജനവും സംയോജനവും അവ ഉയർത്തിയുള്ള ആഘോഷവും

ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ



ബഹു. ഡോ. ജോർജ് കോശി അച്ചന്റെ 'വിശുദ്ധ കുർബ്ബാന, പൗരസ്ത്യ ക്രൈസ്തവ സഭാ പാരമ്പര്യത്തിൽ' എന്ന ഗ്രന്ഥത്തിന്റെ 14-ാം അദ്ധ്യായം ആണ് ഈ ലേഖനത്തിന്റെ പഠനവിഷയം. 46 പേജുകളിൽ 67 കുറിപ്പുകളോടെയാണ് ബഹു. അച്ചൻ പഠനം നടത്തിയിരിക്കുന്നത്.

വി. കുർബ്ബാന അർപ്പണത്തിൽ 'എടുത്തു, വാഴ്ത്തി, മുറിച്ചു, കൊടുത്തു' എന്നീ ക്രിയകളെക്കുറിച്ച് നേരത്തെ പഠിച്ചിരുന്നുവല്ലോ. ക്രിസ്തുശരീരം വിഭജിക്കപ്പെട്ട് വിശ്വാസികൾക്കായി ഒരുക്കപ്പെടേണ്ടിയിരിക്കുന്നു. ശരീരരക്തങ്ങൾ ഒന്നിച്ച് 'കൊടുക്കുന്ന'തിനാൽ അവ കലർത്തേണ്ടതും ആവശ്യമാണ്. വി. കുർബ്ബാനയിലെ 'വിഭജനവും സംയോജിപ്പും' (Fraction and Intinction) ഏറ്റവും പ്രാധാന്യം അർഹിക്കുന്ന ഭാഗമായി ക്രമീകരിക്കപ്പെട്ടിരിക്കുന്നു.

അപ്പം മുറിക്കൽ/നുറുക്കൽ (the breaking of the Bread) എന്നത് അപ്പോസ്തോല പ്രവൃത്തികളിലും (2:42; 2:46; 20:7) കൊരിന്ത്യർക്ക് എഴുതിയ ഒന്നാം ലേഖനത്തിലും (11:23) നാം വായിക്കുന്നു. നമ്മുടെ കർത്താവ് അനുഷ്ഠിച്ച ഈ കർമ്മത്തിൽ നിന്നുമാണ് വി. കുർബ്ബാനയിൽ ഖണ്ഡിപ്പ് ശുശ്രൂഷയുടെ ക്രമം രൂപപ്പെടുന്നത്. വിഭജനം, കലർത്തൽ, മുദ്രണം അഥവാ തിരുശരീരമായിതീർന്ന അപ്പം മുറിക്കൽ രക്തവുമായി കലർത്തൽ, രക്തംകൊണ്ട് ശരീരത്തിലുള്ള മുദ്രണം എന്നിങ്ങനെ ഈ ക്രമം ഒരുക്കപ്പെട്ടിരിക്കുന്നു.

വിഭജനശുശ്രൂഷ ആരംഭിക്കുന്നതിനു മുമ്പ് കാർമ്മികൻ ആരാധനാസമൂഹത്തിന് ദൈവിക സമാധാനം ആശംസിക്കുകയും തുടർന്ന് ക്രിസ്തുനാമത്തിൽ അവരെ വാഴ്ത്തുകയും ചെയ്തശേഷം ("വലിയവനും നമ്മുടെ രക്ഷകനുമായ...) ശുശ്രൂഷ ആരംഭിക്കുന്നു. തിരുശരീര രക്തങ്ങളുടെ അനുഷ്ഠാനം ക്രിസ്തു കേന്ദ്രീകൃതമായതിനാലാണ് ക്രിസ്തുനാമത്തിൽ ആശീർവാദം എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. നമ്മുടെ ആരാധനാ പാരമ്പര്യത്തിൽ ഖണ്ഡിപ്പിന്റെ ശുശ്രൂഷ പൂർണ്ണമായും രഹസ്യശുശ്രൂഷയായി നടത്തുന്നതിനാൽ ഈ സമയം തിരശീലയിട്ട് വി. മദ്ബഹാ മറയ്ക്കുന്നു. വി. കുർബ്ബാന പരസ്യമായി ആരംഭിച്ചശേഷം ആദ്യമായിട്ടാണ് വി. ബലിപീഠവും മദ്ബഹായും വിശ്വാസികൾക്കു മുന്നിൽ മറയ്ക്കപ്പെടുന്നത്. പ്രധാന കാർമ്മികൻ ഒഴികെ ബാക്കി കാർമ്മികരും സഹായികളും വി. മദ്ബഹായുടെ പുറകോട്ട് മാറി തിരശീലയോട് ചേർന്നു നിന്ന് "കരുണയുള്ള ദൈവമേ, നിന്റെ കരുണയുടെ വാതിലിൽ...." എന്ന അപേക്ഷ ചൊല്ലുകയും തുടർന്ന് ലുത്തിനിയാ പ്രാർത്ഥനകൾ നടത്തുകയും ചെയ്യുന്നു. ദർഗ്ഗായിൽ നിന്ന് ശുശ്രൂഷ ചെയ്യുന്ന കാർമ്മികൻ പൂർണ്ണധ്യാനത്തോടെ കർത്താവിന്റെ കുരിശുമരണവും കബറടക്കവും പുനരുത്ഥാനവും ശരീര-രക്തങ്ങളിൽ രഹസ്യപ്രാർത്ഥനയോടെ പൂർത്തീകരിക്കുന്നു; ബലിപീഠം അവിടെ കാൽവറിയും, കബറിടവും, പുനരുത്ഥാനതോട്ടവും ആയി മാറുന്നു. ദൂരത്തുനിന്ന് മാറത്തടിച്ചു കരഞ്ഞുകൊണ്ട് പ്രാർത്ഥനാപൂർവ്വം നിന്ന വി. മറിയാമിന്റെയും വിശ്വാസസമൂഹത്തിന്റെയും സ്ഥാനത്താണ് (മത്തായി 27:55-56) അപ്പോൾ വിശ്വാസികൾ നിൽക്കുന്നത്. കാർമ്മികൻ ശരീരമായി തീർന്ന അപ്പം ഉയർത്തുമ്പോൾ വി. മദ്ബഹായിൽ നിൽക്കുന്നവർക്ക് ഉത്ഥിതനായ കർത്താവിനെ കാണുവാൻ കഴിയുന്നു. എല്ലാവരും ലുത്തിനിയാ പ്രാർത്ഥനകളിലൂടെ ലോകത്തെ മുഴുവൻ കർത്താവിന്റെ ബലിപീഠത്തിനു മുന്നിൽ സമർപ്പിച്ച് പ്രാർത്ഥിക്കുന്നു! (കഴിഞ്ഞ അദ്ധ്യായത്തിൽ വിശദമായി ഇതിനെക്കുറിച്ചു പ്രതിപാദിച്ചുവല്ലോ).




സ്രഷ്ടാവിന്റെ സഹനം, മരണം തുടങ്ങിയവ കാണുവാൻ പ്രപഞ്ചവും പ്രകൃതിയും അശക്തരാകയാൽ സൂര്യൻ ഇരുണ്ടു ദേശത്ത് ആറാം മണി മുതൽ ഒമ്പതാം മണി വരെ അന്ധകാരമുണ്ടായി എന്ന് സുവിശേഷകർ (ലൂക്കോസ് 23:44, മത്തായി 27:45) സാക്ഷിക്കുന്നു. വലിയ വെള്ളിയാഴ്ചയിലെ ക്രൂശുമരണവും കബറടക്കവും കൃംതായിലെ ഉയിർപ്പുമാണ് ഓരോ വി. കുർബ്ബാനയിലെയും ഖണ്ഡിപ്പ് ശുശ്രൂഷ എന്ന് പിതാക്കന്മാർ വ്യക്തമായി പഠിപ്പിക്കുന്നു. മാലാഖമാരുടെ സ്വപ്നമായ സ്വർഗ്ഗത്തിന്റെ അദൃശ്യാവസ്ഥയെ തിരശ്ശീല സൂചിപ്പിക്കുന്നുവെന്നാണ് മോശെ ബർകീപ്പായുടെ വി. കുർബ്ബാനാ വ്യാഖ്യാനം ഈ സമയത്തെക്കുറിച്ച് സാക്ഷിക്കുന്നത്. 'യേശുക്രിസ്തുവിന്റെ പീഡാനുഭവങ്ങൾ വീക്ഷിച്ചു സംഭ്രമിക്കാതിരിക്കുവാൻ അവർക്ക് ആ ദർശനം ആദൃശ്യമാക്കുവാനാണ് തിരശ്ശീലകൊണ്ട് മറയ്ക്കുന്നത്' എന്ന് 'വി. യാക്കോബിന്റെ കുർബ്ബാന -പഠനം' എന്ന ഗ്രന്ഥത്തിൽ ഫാ. ഡോ. ജോൺസ് ഏബ്രഹാമും രേഖപ്പെടുത്തുന്നു.

യഹൂദന്മാരുടെ പെസഹാ ഭക്ഷണത്തിൽ അതീവ പവിത്രതയോടെ ഒരേ അപ്പത്തിൽ നിന്നും അവർ മുറിച്ച് കഴിക്കുന്ന പാരമ്പര്യം ഉണ്ട്. കുടുംബതലവനാണ് ഭവനത്തിൽ നടക്കുന്ന ഈ ശുശ്രൂഷയുടെ കാർമ്മികൻ. മാളികയിൽ തന്റെ അന്ത്യഅത്താഴം പെസഹാ പെരുന്നാളിൽ നമ്മുടെ കർത്താവ് അനുഷ്ഠിക്കുമ്പോൾ അവൻ അപ്പം മുറിച്ച് ശിഷ്യന്മാർക്ക് നൽകുന്നതായി നാം കാണുന്നുണ്ടല്ലോ. 'മിസ്രയീംനാട്ടിൽ നമ്മുടെ പൂർവ്വപിതാക്കന്മാർ ഭക്ഷിച്ച വ്യഥയുടെ അപ്പമാണിത്. വിശക്കുന്നവൻ വന്നു ഭക്ഷിക്കട്ടെ' എന്ന ആഹ്വാനത്തോടെയാണ് യഹൂദർ സ്വന്ത ഭവനക്കാർക്കും ഒപ്പം ശുശ്രൂഷയിൽ പങ്കെടുക്കുന്ന അഗതികൾക്കും അന്യജാതിക്കാർക്കുമെല്ലാം ഈ വ്യഥയുടെ അപ്പം (Bread of Affliction) മുറിച്ചു നൽകുന്നത് എന്ന് ഫാ. ഡോ. ബേബി വർഗീസ് തന്റെ പഠനത്തിൽ രേഖപ്പെടുത്തുന്നു.

"നാം നുറുക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തിന്റെ കൂട്ടായ്മ അല്ലയോ? അപ്പം ഒന്നാകകൊണ്ട് പലരായ നാം ഒരു ശരീരമാകുന്നു; നാം എല്ലാവരും ആ ഒരേ അപ്പത്തിന്റെ അംശികൾ ആകുന്നുവല്ലോ" (1 കൊരി. 10:16-17). തിരുശരീരരക്തങ്ങളുടെ ശുശ്രൂഷയിൽ ഒരപ്പം എന്നുള്ളത് ക്രിസ്തു ശരീരമാകുന്ന സഭയുടെ യേശുക്രിസ്തുവിലുള്ള ഒരുമയുടെയും ഐക്യത്തിന്റെയും പ്രതീകമായിട്ടാണു വീക്ഷിക്കുന്നത്. യേശുക്രിസ്തുവിലുള്ള നിത്യജീവന്റെ ഏക അപ്പം (breaking of the one bread/loaf) എന്ന ആശയത്തിന് പൗരസ്ത്യ പിതാക്കന്മാർ വലിയ പ്രാധാന്യം നൽകുന്നത് ഇക്കാരണത്താലാണ്. വിശ്വാസ

സമൂഹം വലുതാകുന്ന സാഹചര്യത്തിൽ 2 അപ്പം പീലാസായിൽ ക്രമീകരിക്കുവാനും അതിൽ കൂടുതൽ ആവശ്യമാകുമ്പോൾ 3, 5, 7 എന്നിങ്ങനെ ക്രമീകരിക്കുവാനും കാനോനുകൾ അവകാശം തരുന്നു. എന്നാൽ ഖണ്ഡിപ്പ് കഴിയുമ്പോൾ അവയെല്ലാം ഒരേ അപ്പം ആയിത്തീരുന്നു എന്ന് പ്രത്യേകം ശ്രദ്ധിക്കണം.

ഒരു ബലിപീഠത്തിൽ ഒരു ദിവസം ഒരു കുർബ്ബാന എന്നും, ഒരു പുരോഹിതൻ ഒരു ദിവസം ഒരു കുർബ്ബാന മാത്രമേ അർപ്പിക്കാവൂ എന്നതുമെല്ലാം 'മുറിക്കപ്പെടുന്നത് ഏകനാണ്' എന്ന അർത്ഥം വിശ്വാസികളിൽ രൂഢമൂലമാകേണ്ടതിനാണ്.

"മുന്തിരിയുടെ രക്തംകൊണ്ട് അപ്പത്തിന്മേൽ അവിടുത്തെ ഛായ പതിപ്പിക്കുന്നു. വിശ്വാസത്തിന്റെ നിറംകൊണ്ടു, പരിശുദ്ധാത്മാവിന്റെ കരങ്ങൾ നമ്മുടെ ഹൃദയങ്ങളിൽ അതു വരയ്ക്കുന്നു. സത്യത്തിന്റെ രൂപംകൊണ്ട് അസത്യത്തെ തുടച്ചുകളഞ്ഞ അവിടുന്നു വാഴ്ത്തപ്പെട്ടവനാകുന്നു" എന്ന ആഴമായ ഒരു ധ്യാനം ഖണ്ഡിപ്പു സമയത്ത് നടത്തുന്നതായി വി. അപ്രേം (+373) രേഖപ്പെടുത്തിയിരിക്കുന്നു. ക്രിസ്തുവിന്റെ പീഡാനുഭവത്തിന്റെയും മരണത്തിന്റെയും പ്രതീകമാണ് ഖണ്ഡിപ്പിന്റെ ശുശ്രൂഷ അഥവാ വിഭജനമെന്ന് മൊപ്പസ്ത്യയിലെ തിയഡോർ (+428) സാക്ഷിക്കുന്നു. "അതുകൊണ്ട് രക്തത്തിൽ കുരിശുവരയ്ക്കുന്നു. തുടർന്ന് അപ്പത്തിൽ കുരിശാകൃതിയിൽ രക്തം പുരട്ടുകയും അവയെ യോജിപ്പിക്കുകയും ചെയ്യുന്നു. അങ്ങനെ അവ ശക്തിയിൽ ഒന്നാകുന്നു. നമ്മുടെ കർത്താവിന്റെ ശരീരത്തിൽ ഏറ്റ കഷ്ടാനുഭവങ്ങളെയും മരണത്തെയും അവ വെളിപ്പെടുത്തുന്നു" എന്നാണ് അദ്ദേഹത്തിന്റെ സാക്ഷ്യം. മോശെ ബർകീപ്പാ (+903) കുറച്ചുകൂടെ വിശദമായി ഖണ്ഡിപ്പു ശുശ്രൂഷ രേഖപ്പെടുത്തിയിരിക്കുന്നു.

"വചനമായ ദൈവം ശരീരത്തിൽ യഥാർത്ഥമായും കഷ്ടത സഹിച്ചുവെന്നും കുരിശിൽ ബലി അർപ്പിക്കപ്പെടുകയും മുറിക്കപ്പെടുകയും ചെയ്തുവെന്നുള്ളതും വ്യക്തമാക്കാൻ അപ്പം രണ്ടായി വിഭജിക്കുന്നു. കൊല ചെയ്യപ്പെട്ടവന്റെ രക്തം ശരീരത്തിൽ തളിക്കപ്പെട്ടുവെന്നുള്ളതിനാൽ അപ്പത്തിന്റെ (ശരീരം) ഒരു ഭാഗം രക്തത്തിൽ മുക്കുകയും അതുകൊണ്ട് ശരീരത്തിൽ മുദ്രണം നടത്തുകയും ചെയ്യുന്നു. ആത്മാവും ശരീരവും തമ്മിലുള്ള ഐക്യത്തേയും ഈ കർമ്മം സൂചിപ്പിക്കുന്നു. അവിടുത്തെ ദൈവത്വം സ്വശരീരത്തിൽനിന്നോ ആത്മാവിൽനിന്നോ വേർപെട്ടില്ല; വേർപ്പെടുകയുമില്ല. അപ്പം വചനമായ ദൈവത്തിന്റെ ശരീരമാണ്. വീഞ്ഞ് അവിടുത്തെ ആത്മാവും. ആത്മാവിന്റെ രൂപമാണ് രക്തം. ഇമ്മാനുവേൽ ഏകനാണെന്നും രണ്ടു സ്വഭാവങ്ങളുടെയും (ദൈവത്വം, മനുഷ്യത്വം) യോജിപ്പിനുശേഷം വീണ്ടും വിഭജിക്കപ്പെടുന്നില്ലായെന്നുള്ളതിന്റെ പ്രതീകമായി അപ്പത്തിന്റെ ഇരുഭാഗങ്ങളും യോജിപ്പിക്കുന്നു..." എന്നിങ്ങനെ പോകുന്നു ബർകീപ്പായുടെ ഖണ്ഡിപ്പു ശുശ്രൂഷയിലെ വേദശാസ്ത്ര ധ്യാനം.

ദീവന്നാസ്യോസ് ബർസ്ലീബിയുടെ (+1171) ക്രമം മോശെ ബർകീപ്പായുടെ ക്രമത്തിന്റെ അടിസ്ഥാന ആശയങ്ങളെ ഉൾക്കൊണ്ടുകൊണ്ട് വിപുലപ്പെടുത്തിയിട്ടുള്ളതാണ്. ഇതാണ് വി. കുർബ്ബാനയിൽ ഖണ്ഡിപ്പിന്റെ ക്രമത്തിന് മലങ്കര സഭ (പൗരസ്ത്യ സുറിയാനി സഭ) ഇന്ന് ഉപയോഗിക്കുന്ന പൊതുക്രമം. ഇത് പ്രാർത്ഥന, ധ്യാനം എന്നിവയിലുപരി കാർമ്മികന്റെ സത്യവിശ്വാസ പ്രഖ്യാപനവും കൂടിയാണ് എന്ന് കാണാം. എന്താണ് താൻ വിശ്വസിക്കുന്ന ക്രിസ്തുവിജ്ഞാനീയം എന്ന് ഈ രഹസ്യം അനുഷ്ഠിക്കുമ്പോൾ കാർമ്മികൻ സ്വയം ധ്യാനിക്കുകയും അങ്ങനെ അവനിൽ ആ വിശ്വാസം മുദ്രകുത്തപ്പെട്ട് രൂഢമൂലമാവുകയും ചെയ്യുന്നു!

'തന്റെ വിലാവിൽ കുന്തംകൊണ്ടു കുത്തുകയും ലോകം മുഴുവനും പാപപരിഹാരപ്രദമായ രക്തവും വെള്ളവും അതിൽനിന്ന് ഒഴുക്കി തന്റെ ശരീരം മുഴുവനും അതിൽ മുങ്ങുകയും ചെയ്തു" എന്ന ബർസ്ലീബിയുടെ ധ്യാനം വി. യോഹന്നാൻ 19:34-നെ അടിസ്ഥാനമാക്കിയിട്ടുള്ളതാണ് എന്ന് കാണാം.

സുറിയാനി പിതാക്കന്മാർ, പ്രത്യേകിച്ചും മാർ അപ്രേമും സെറൂഗിലെ മാർ യാക്കോബും കുരിശിൽ കിടന്ന കർത്താവിന്റെ ശരീരത്തിലെ മുറിവിൽ നിന്നും രക്തവും വെള്ളവും ഒഴുകിയതിനു പ്രത്യേകം പ്രാധാന്യം നൽകുന്നുണ്ട്. അവരുടെ വീക്ഷണത്തിൽ കർത്തൃശരീരത്തിൽ നിന്നും ഒഴുകിയ രക്തവും വെള്ളവും രക്ഷാചരിത്രവുമായി ബന്ധപ്പെട്ടതാണ്. പറുദീസായിലേക്കുള്ള പ്രവേശനത്തിനു വേണ്ടതായ രണ്ട് അടിസ്ഥാന കൂദാശകളുടെ, വി. മാമോദീസായുടെയും, വി. കുർബ്ബാനയുടെയും സൂചനകളായി പിതാക്കന്മാർ ഇതിനെ വ്യാഖ്യാനിക്കുന്നു. വെള്ളം മാമോദീസായുടെയും രക്തം വി. കുർബ്ബാനയുടെയും സൂചനകളാണല്ലോ. "രണ്ടാം ആദാമായ ക്രിസ്തുവിന്റെ പാർശ്വഭാഗം തുളയ്ക്കപ്പെട്ടപ്പോൾ ഒഴുകിയ വെള്ളം ആദാമിനെ നശിപ്പിച്ച അഗ്നിയെ കെടുത്തിയെന്നും രക്തം മരിച്ചുകിടന്നവനായ ആദമിനു ജീവൻ നൽകിയെന്നും" വി. അപ്രേം മനോഹരമായി കാവ്യോപാസന നടത്തിയിരിക്കുന്നതു കാണാം. "മരിച്ചുവെന്ന് തെളിയിക്കുവാൻ അവനിൽ നിന്നും ഒഴുകിയ വെള്ളവും സജീവനാണെന്നു പഠിപ്പിക്കുവാൻ ഒഴുകിയ രക്തവും" വി. മാമോദീസായിലൂടെയുള്ള പുനർജനിയും വി. കുർബ്ബാനയിലൂടെയുള്ള നിത്യജീവനുമാണ് എന്നാണ് സെറൂഗിലെ യാക്കോബ് ഉപന്യസിക്കുന്നത്.

ചുരുക്കത്തിൽ, ക്രിസ്തുവിജ്ഞാനീയത്തിന്റെയും രക്ഷാചരിത്രത്തിന്റെയും അതീവ മർമ്മപ്രധാനമായ രഹസ്യങ്ങൾ വ്യാപരിക്കപ്പെടുന്ന ശുശ്രൂഷയാണ് പൗരസ്ത്യ സുറിയാനി സഭയുടെ ഖണ്ഡിപ്പു ശുശ്രൂഷയുടെ ക്രമം എന്ന് മനസ്സിലാക്കാം. അതിന്റെ പ്രാധാന്യം എത്രമാത്രം ഉൾക്കൊള്ളുവാൻ ഇന്ന് കാർമ്മികനോ വിശ്വാസ സമൂഹത്തിനോ സാധിക്കുന്നുണ്ട് എന്ന ചോദ്യം അവശേഷിക്കുന്നു. കഥയറിയാതെ ആട്ടം കാണുന്നതുപോലെ ഈ സമയത്ത് വിശ്വാസികൾ ക്വയറിന്റെ പാട്ടുകച്ചേരിയിൽ മുഴുകി രഹസ്യശുശ്രൂഷയിൽ നിന്നും പൂർണ്ണമായി അന്യവൽക്കരിക്കപ്പെട്ടു നിൽക്കുന്നു; കർത്താവിന്റെ രക്ഷാകരമായ കഷ്ടാനുഭവത്തെ ധ്യാനിക്കുവാൻ വിശ്വാസസമൂഹം പരാജയപ്പെടുമ്പോൾ സാത്താനും സൈന്യവും വിജയിക്കുന്നു!

ഇതര പൗരസ്ത്യ സഭകളിൽ ഖണ്ഡിപ്പിന്റെ ശുശ്രൂഷ ഇത്ര വിശദമായോ രഹസ്യമായോ കാണുന്നില്ല. വി. കുർബ്ബാന കൊടുക്കുവാനുള്ള ഒരു ക്രമീകരണം എന്ന വിധത്തിൽ പരസ്യമായി അപ്പം (ശരീരം) മുറിക്കുന്നു എന്നേയുള്ളു എന്നും, എന്നാൽ പൗരസ്ത്യ സുറിയാനി സഭ ഈ സമയം നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവം, മരണം, കബറടക്കം, പുനരുത്ഥാനം എന്നിവയുടെ ധ്യാനത്തിനും ലുത്തിനിയാ പ്രാർത്ഥനയ്ക്കുമുള്ള അവസരമായി ക്രമീകരിച്ചിരിക്കുന്നുവെന്ന് ബഹു. അച്ചൻ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നു.

ഉദാഹരണത്തിന് ആരാധനാ വേദശാസ്ത്രത്തിൽ നമ്മോട് ഏറ്റവും അടുത്തു നിൽക്കുന്ന കോപ്റ്റിക്ക് സഭയുടെ ക്രമത്തിൽ പരസ്യമായി നടത്തുന്ന ലളിതമായ ഒരു ശുശ്രൂഷയായി 'ഖണ്ഡിപ്പ്' കാണുന്നു. പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ തിരശ്ശീല മാറ്റിയാൽ വി. കുർബ്ബാന പൂർണ്ണമായും അവസാനിച്ചു കഴിഞ്ഞാൽ മാത്രമെ അവർ വി. മദ്ബഹാ മറയ്ക്കുന്നുള്ളു. വിവിധ ആരാധനാകാലങ്ങളുടെ പ്രാധാന്യത്തെയും പെരുന്നാളുകളുടെ പ്രാധാന്യത്തെയും കുറിച്ചുള്ള ലഘുവായ ഒരു പ്രാർത്ഥന ചൊല്ലി (സന്ദർഭോചിതമായി ഉപയോഗിക്കുവാൻ പത്ത് പ്രാർത്ഥനകൾ നൽകിയിരിക്കുന്നു) അപ്പം മുറിച്ചശേഷം 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!" എന്ന കർത്തൃപ്രാർത്ഥന വിശ്വാസികൾ ഒന്നിച്ചു ചൊല്ലുന്നതായിട്ടാണ് കോപ്റ്റിക് ആരാധനയിൽ കാണുന്നത്.

തിരുശരീര-രക്തങ്ങളുടെ അനുഭവവുമായി ബന്ധപ്പെടുത്തി അതിനോടു ചേർന്ന് വളരെ ലളിതവും ഒപ്പം ഹ്രസ്വവുമായ ഒരു ക്രമമാണ് അർമ്മേനിയൻ സഭയുടെ ക്രമത്തിൽ കാണുന്നത്. ക്രിസ്തുവിന്റെ രക്ഷാകര രഹസ്യങ്ങളുമായി അവ ബന്ധപ്പെടുത്തുന്നതായി ക്രമത്തിൽ സൂചനകൾ ഒന്നുംതന്നെ ഇല്ല. "ഇതു ജീവനാകുന്നു: പുനരുത്ഥാന പ്രത്യാശയാകുന്നു: പാപങ്ങളുടെ പരിഹാരത്തിനും പാപിയുടെ മോചനത്തിനുമാകുന്നു" എന്നിങ്ങനെയുള്ള പ്രസ്താവനകൾ കാർമ്മികൻ നടത്തുമ്പോൾ "ഈ അപ്പത്തിനും കാസായ്ക്കും എന്തു സ്തുതിസ്തോത്രങ്ങൾ ആണ് ഞങ്ങൾ നൽകേണ്ടത്. യേശുവേ! പിതാവിനും പ. റൂഹായ്ക്കുമൊപ്പം നിന്നെ വാഴ്ത്തുന്നു" എന്ന് വിശ്വാസികൾ പ്രതിവാക്യം ചൊല്ലുന്നു. പിന്നീട് എല്ലാവരും നിലത്തു മുട്ടുകുത്തി അല്പസമയം മൗനമായി പ്രാർത്ഥിച്ചശേഷമാണ് വി. കുർബ്ബാനാ വിഭജനവും അനുഭവവും നടക്കുന്നത്. ഇതര പൗരസ്ത്യ സഭകളിൽ നിന്നും വ്യത്യസ്തമായി പുളിപ്പില്ലാത്ത അപ്പവും ഒട്ടും വെള്ളം ചേർക്കാത്ത 'ശുദ്ധ' വീഞ്ഞും (Unleavened bread and unmixed wine) ആണ് അർമ്മേനിയൻ സഭ ഉപയോഗിക്കുന്നത്. പുളിപ്പുചേർക്കാത്ത അപ്പവും വെള്ളം ചേർക്കാത്ത വീഞ്ഞും യേശുക്രിസ്തുവിന്റെ മരണമില്ലായ്മയുടെ പ്രതീകമായി ആ സഭയിലെ വേദശാസ്ത്രജ്ഞന്മാർ വ്യാഖ്യാനിക്കുന്നു!

എത്യോപ്യൻ സഭയ്ക്കും അവരുടെ ആരാധനയ്ക്കും കോപ്റ്റിക്ക് സഭയുമായി അടുത്ത ബന്ധങ്ങൾ ഉണ്ടെങ്കിലും വിഭജനശുശ്രൂഷയിൽ വലിയ സാമ്യങ്ങൾ കാണുന്നില്ല. ഇവർക്ക് സുറിയാനി സഭയെപ്പോലെ അനേകം അനഫുറാകൾ ഉണ്ട്. അവ ഓരോന്നിലും വ്യത്യസ്തമായ വിഭജന പ്രാർത്ഥനകളും

രീതികളും കാണുന്നു. എന്നാൽ ഇവയിൽ മിക്കതും ലളിതവും ലഘുവുമായതുമാണ് എന്നും പഠിതാക്കൾ നിരീക്ഷിക്കുന്നു.

കിഴക്കൻ ഓർത്തഡോക്സ് (ബൈസന്റയൻ) സഭകളുടെ ക്രമങ്ങളിൽ വി. കുർബ്ബാനാനുഭവത്തിന്റെ ഭാഗമായാണ് പൊതുവെ വിഭജനശുശ്രൂഷ കാണുന്നത്. Fraction before communion (കൊടുക്കുന്നതിന് മുമ്പേ മുറിക്കുന്നു) എന്ന പ്രാധാന്യമെ വിഭജനശുശ്രൂഷയ്ക്ക് കാണുന്നുള്ളു. കാർമ്മികൻ ആദ്യം പരസ്യമായി ശരീരം (അപ്പം) എടുത്ത് ആഘോഷിക്കുകയും, തുടർന്ന് മുറിക്കുകയും, മുറിച്ചതിൽ ഒരു ഭാഗം കാസായിലെ രക്തവുമായി സംയോജിപ്പിക്കുകയും ചെയ്യുന്നു. ശരീരം എന്നതിന് പകരമായി 'കുഞ്ഞാട്' എന്ന വാക്കും (Lamb of God) മാറി മാറി ഉപയോഗിക്കുന്നു. കാസായിലെ രക്തത്തിൽ ചൂടുവെള്ളം വാഴ്ത്തി ഒഴിക്കുന്നതും കാണുന്നുണ്ടെങ്കിലും ഇവയൊന്നും എന്തിനു ചെയ്യുന്നുവെന്നോ, കഷ്ടാനുഭവം, മരണം, പുനരുത്ഥാനം എന്നിവയുമായി ബന്ധപ്പെടുത്തിയോ ഉള്ള പ്രാർത്ഥനകളോ ഒന്നും രഹസ്യത്തിലോ, പരസ്യത്തിലോ കാണുന്നില്ല. വി. കുർബ്ബാന അനുഭവത്തിന് മുമ്പ് 'തല വണങ്ങി നിൽക്കണം' എന്ന ആഹ്വാനവും 'ദൈവപുത്രൻ നേരിട്ട് ഇറങ്ങി വന്ന് ഏവർക്കും തിരുശരീര-രക്തങ്ങൾ നൽകണമെന്ന്' പുരോഹിതന്റെ ഒരു പ്രാർത്ഥനയും കാണുന്നുണ്ട്. തുടർന്ന് കാർമ്മികൻ മൂന്നാവർത്തി തലവണങ്ങി "പാപിയായ എന്നോടു ദയ തോന്നി കരുണ ചെയ്യണമെ" എന്ന് പ്രാർത്ഥിക്കുന്നതും "ഗുരുവേ! വിശുദ്ധ അപ്പം വിഭജിച്ചാലും," "ഗുരുവേ! ഈ കാസാ നിറച്ചാലും" എന്നൊക്കെ ശെമ്മാശ്ശൻ കാർമ്മികനോട് അപേക്ഷിക്കുന്നതും പ്രത്യേകതകളായി കാണാം. കാസാ പീലാസകളുടെ കൂട്ടത്തിൽ ഒരു കത്തിയും (Liturgical knife) ഇവർ ഉപയോഗിക്കുന്നതു കാണാം. Spear എന്ന് വിളിക്കുന്ന ഈ കത്തി അഥവാ കുന്തം കൊണ്ട് അപ്പം (ശരീരം) പ്രതീകാത്മകമായി മുറിക്കുന്നതും ശ്രദ്ധേയമാണ്.

കൽദായ സഭയുടെ (നെസ്തോറിയൻ) വി. കുർബ്ബാന വിഭജനവും പാശ്ചാത്യ സുറിയാനി ക്രമവും തമ്മിൽ ഒരുപാട് സാമ്യങ്ങൾ കാണാവുന്നതാണ്. ഇവർ വിഭജനശുശ്രൂഷയെ കർത്താവിന്റെ കഷ്ടാനുഭവം, മരണം, പുനരുത്ഥാനം എന്നിവയുമായി ചേർത്ത് ധ്യാനിക്കുന്നുണ്ട്. എന്നാൽ നാം നൽകുന്നതുപോലെയുള്ള ഒരു പ്രാധാന്യം അവർ ഇതിന് നൽകുന്നതുമില്ല എന്നു പറയാം. അപ്പത്തിന്റെ മുറിക്കലും കാസായിലെ രക്തത്തിൽ മുക്കുന്നതും മുദ്രയിടുന്നതും ഏതാണ്ട് നമ്മുടെ ആരാധനയിലെപ്പോലെയാണ്; മാത്രവുമല്ല തിരശ്ശീലയിട്ട് രഹസ്യത്തിലാണ് കിഴക്കിന്റെ സഭ (Church of the East) എന്ന് അറിയപ്പെടുന്ന കല്ദായ-നെസ്തോറിയക്കാർ ഈ ശുശ്രൂഷ നടത്തുന്നത്.

കല്ദായ ക്രമത്തിന്റെ ഏതാണ്ട് തനിപർപ്പാണ് സീറോ മലബാർ സഭയിലെ വിഭജനത്തിന്റെ ക്രമം എന്ന് പൊതുവെ പറയാമെങ്കിലും ലത്തീൻ സ്വാധീനത്താൽ അവ ഏറെ ചുരുങ്ങിയതും അർത്ഥം നഷ്ടപ്പെട്ടതുമായി പലപ്പോഴും കാണപ്പെടുന്നു. പൂർണ്ണമായും ലത്തീൻ പാരമ്പര്യത്തിൽ "എടുത്ത്, ഉയർത്തി, മുറിച്ചു, കൊടുത്തു" എന്ന വിധത്തിലുള്ള ക്രമവും കാണുന്നുണ്ട്. മാത്രവുമല്ല, അവർ ഉപയോഗിക്കുന്ന അപ്പം (തിരുവോസ്തി) പുളിപ്പില്ലാത്തതും പൂർണ്ണമായും ലത്തീൻ പാരമ്പര്യപ്രകാരം ഉള്ളതുമാകുന്നു. ഏക അപ്പം എന്നതിനു പകരം ഓരോരുത്തർക്കും ഓരോ അപ്പവും അവർ നൽകുന്നത് പാശ്ചാത്യ-പൗരസ്ത്യ സുറിയാനി പാരമ്പര്യങ്ങളിലോ, കല്ദായ പാരമ്പര്യത്തിലോ ഉൾപ്പെടുന്നതല്ലായെന്നും ഓർക്കണം.

മറ്റ് ആംഗ്ലിക്കൻ-പ്രോട്ടസ്റ്റന്റ്-മാർത്തോമ്മാ-പെന്തക്കോസ്തു സഭകൾ എല്ലാം ഏതാണ്ട് ലത്തീൻ പാരമ്പര്യത്തിൽ നിന്നും അർത്ഥമറിയാതെ കടം എടുത്ത് എന്തൊക്കെയോ ചെയ്യുന്നുവെന്നതിനാൽ അവയൊന്നും നല്ലൊരു പഠനത്തിന് ആഴമുള്ളവയായി കാണുന്നില്ല; എന്തൊക്കെയോ കൂട്ടിച്ചേർത്ത് എന്തൊക്കെയോ ചെയ്തുകൂട്ടുന്നുവെന്നു മാത്രം.

രഹസ്യങ്ങൾ ഉയർത്തിയുള്ള ആഘോഷം വളരെ പ്രാധാന്യം അർഹിക്കുന്നതാണ്. അന്നഫുറാ എന്ന ഗ്രീക്കു വാക്കിന്റെ അർത്ഥം തന്നെ 'ഉയർത്തി സമർപ്പിക്കുക' എന്നാണെന്ന് നേരത്തെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. വി. കുർബ്ബാന (അന്നഫുറാ) തന്നെ ഉയർത്തലും സമർപ്പണവും ആണെങ്കിലും ആയതിന്റെ പാരമ്യം വിഭജനത്തിനുശേഷമുള്ള കാസാ-പീലാസകളുടെ ഉയർത്തലും ആഘോഷവുമാണ്. The Elevation of the Holy Mysteries (ബുയോഹോദ് റോസോ കാദീശോ) എന്ന കർമ്മം നമ്മുടെ ആരാധനയിൽ വളരെ പ്രാധാന്യം അർഹിക്കുന്നതാണ്. 'ബുയോഹോദ്' എന്ന സുറിയാനി പദത്തിന് 'ആഘോഷം', 'ഉയർത്തൽ', 'എഴുന്നള്ളിപ്പ്' എന്നെല്ലാം അർത്ഥം കാണുന്നു.

വി. കൂറിലോസിന്റെ (+387) കാലം മുതലെങ്കിലും ഈ ഉയർത്തൽ ചരിത്രരേഖകളിൽ കാണുന്നു. "ഡിഡാക്കെ' എന്ന അപ്പോസ്തോലിക പൊതുപാരമ്പര്യത്തിലും, മാർ മാറി, മാർ ബസേലിയോസ്, മാർ ഈവാനിയോസ് എന്നിങ്ങനെയുള്ള ക്രമങ്ങളിലെല്ലാം ഈ ഉയർത്തൽ അതീവ പ്രാധാന്യത്തോടെ രേഖപ്പെടുത്തിയിട്ടുള്ളതിനാൽ Elevation വി. കുർബ്ബാനയുടെ അവിഭാജ്യ ഭാഗമായി എല്ലാ തക്സാകളിലും കാണുന്നു. "ഈ വിശുദ്ധതകൾ വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കുമായി നൽകപ്പെടുന്നു" എന്ന് കാർമ്മികൻ ഉറക്കെ ചൊല്ലി, ആദ്യം പീലാസായും, "ഒന്നായിരിക്കുന്ന പിതാവിനും പുത്രനും ജീവനുള്ള വിശുദ്ധ റൂഹായ്ക്കും സ്തുതി" എന്ന് ചൊല്ലി കാസായും (രണ്ടിലും കലർത്തപ്പെട്ട തിരുശരീര-രക്തങ്ങൾ അടങ്ങിയിരിക്കുന്നു) ഉയർത്തി ആഘോഷിക്കുമ്പോൾ ദേവാലയത്തിലെ എല്ലാ മണികളും മറുബഹസാകളും അടിച്ച് വിശ്വാസികൾ ഉച്ചത്തിൽ വി. ത്രിത്വത്തിന്റെ പരിശുദ്ധതയും മഹത്വവും ആഘോഷിക്കുന്നു. ആരാധനയിൽ വിശ്വാസികൾ വി. ത്രിത്വത്തിലേക്ക് ഉയർത്തപ്പെട്ട് ആഘോഷിക്കുന്ന സന്ദർഭമാണ് ഇത്. "ഭയത്തോടും വിറയലോടും കൂടി നാം സൂക്ഷിക്കണം" എന്ന ശെമ്മാശന്റെ ഉച്ചസ്വരത്തിലുള്ള നിർദ്ദേശത്തെ "കർത്താവേ, കരുണ തോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ" എന്ന് വിശ്വാസികൾ പ്രാർത്ഥിച്ചുകൊണ്ടാണ് ഈ ഉയർത്തലിന് അവർ സാക്ഷ്യം വഹിക്കുന്നത്!

തുടർന്ന് കാസാ പീലാസാകൾ കാർമ്മികൻ കുരിശാകൃതിയിൽ ഉയർത്തിപ്പിടിച്ചുകൊണ്ട് വി. ത്രിത്വസാന്നിധ്യം കാർമ്മികൻ ഉറക്കെ പ്രഖ്യാപിക്കുന്നു: "കരുണയോടെ ലോകത്തെ സൃഷ്ടിച്ച പരിശുദ്ധനായ ഏക പിതാവിന്റെയും, തന്റെ വിലയേറിയ കഷ്ടാനുഭവത്താൽ ലോകത്തെ രക്ഷിച്ച പരിശുദ്ധനായ ഏക പുത്രന്റെയും, ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലത്തെയും പൂർണ്ണമാക്കുന്ന ജീവനുള്ള ഏക പരിശുദ്ധ റൂഹായുടെയും സജീവസാന്നിധ്യം നമ്മോടുകൂടെ" എന്ന പ്രഖ്യാപനത്തിനുശേഷം "കർത്താവിന്റെ തിരുനാമം ആദിമുതൽ എന്നേക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ" എന്ന ആശംസയും വി. ത്രിത്വത്തിൽ നിറഞ്ഞുനിന്നുകൊണ്ട് കാർമ്മികൻ ആശംസിക്കുന്നു! അനേകം വ്യാഖ്യാനങ്ങൾ ഈ ഉയർത്തലിന് നൽകിയിട്ടുണ്ടെങ്കിലും അവയുടെ രത്നച്ചുരുക്കം വി. ത്രിത്വം വി. കുർബ്ബാനയിലൂടെ നമ്മിൽ വസിക്കുന്നു എന്ന ഒറ്റ വാക്കിൽ സംക്ഷേപിക്കാവുന്നതാണ്.

ഏറെ പ്രാധാന്യം അർഹിക്കുന്നതും ഇനിയും ഏറെ വ്യാഖ്യാനങ്ങൾ ഉള്ളതും ഒപ്പം ഇനിയും ഒട്ടേറെ പഠിക്കുവാനുള്ളതുമായ ഒരു ഭാഗമാണ് 'കർത്തൃശരീര-രക്തങ്ങളുടെ വിഭജനവും സംയോജനവും അവ ഉയർത്തിയുള്ള ആഘോഷവും എന്ന അദ്ധ്യായം. ഒട്ടേറെ കാര്യങ്ങൾ ഇവയോടു ചേർന്ന് പറയുവാൻ ഉണ്ടെങ്കിലും അവ ബഹു. ഡോ. ജോർജ് കോശി അച്ചന്റെ ഈ പഠനത്തിൽ വരുന്നില്ല എന്നുള്ളതിനാൽ ഇവിടെ പരാമർശിക്കുന്നില്ല, മറ്റൊരു അവസരത്തിൽ, ദൈവഹിതമായാൽ, പഠിച്ച് എഴുതാമെന്ന് ശരണപ്പെടുന്നു.

വി. കുർബ്ബാനയുടെ ഓരോ ഭാഗവും ഏറെ ശ്രദ്ധയോടെ ധ്യാനിക്കുവാനുള്ളതാണ് എന്ന് ഈ അദ്ധ്യായവും നമ്മെ ഓർമ്മിപ്പിക്കുന്നു.



**വനിതാ സംഗമം ആരോഗ്യ വകുപ്പ് മന്ത്രി വീണാ ജോർജ്ജ് ഉത്ഘാടനം ചെയ്യുന്നു. ഫാ. ഗബ്രിയേൽ ജോസഫ്, ഫാ. ജിജി ശമുവേൽ, നഥാനിയേൽ റമ്പാൻ, ഡോ. ഏബ്രഹാം മാർ സെറാഫീം മെത്രാപ്പോലീത്താ, ഗ്രേസ് ലാൽ, ജിജി ശമുവേൽ, മേഴ്സി തങ്കച്ചൻ ഫാ. ജോർജ്ജ് വർഗ്ഗീസ്, മറിയം പണിക്കർ, മോനി ജോസഫ്, ഫാ. വർഗ്ഗീസ് കളീക്കൽ, ഡോ. തോമസ് ജോൺ മാമ്പറ എന്നിവർ സമീപം**



കുന്നംകുളം ഭദ്രാസന പ്രാർത്ഥനായോഗം പ്രവർത്തന ഉദ്ഘാടനം ബഥനി സെന്റ് ജോൺസ് ഹയർ സെക്കന്ററി സ്കൂളിൽ വെച്ച് മാത്യൂസ് മാർ തേവോദോസിയോസും ഡോ. ഗീവർഗീസ് മാർ യൂലിയോസും ചേർന്ന് നിർവ്വഹിച്ചു.




പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ വെച്ച് നടത്തപ്പെട്ട 107-ാമത് മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവെൻഷൻ എബ്രഹാം മാർ സെറാഫിം ഉദ്ഘാടനം ചെയ്തു.



## സ്നേഹ മറിയം ചാക്കോയ്ക്ക് മുഖ്യമന്ത്രിയുടെ വിദ്യാർഥി പ്രതിഭ പുരസ്കാരം

കുട്ടിക്കാനം: മാർ ബസേലിയോസ് എൻജിനീയറിങ് കോളജിലെ കമ്പ്യൂട്ടർ സയൻസ് എഞ്ചിനീയറിംഗ് വിദ്യാർഥിനിയായ സ്നേഹ മറിയം ചാക്കോയ്ക്ക് മുഖ്യമന്ത്രിയുടെ വിദ്യാർഥി പ്രതിഭ പുരസ്കാരം ലഭിച്ചു. ഒരു ലക്ഷം രൂപയും പ്രശസ്തിപത്രവും ആണ് സമ്മാനമായി ലഭിക്കുക. കേരളത്തിലെ വിവിധ സർവകലാശാലകളിലെയും കോളജിലും ഏറ്റവും ഉയർന്ന മാർക്ക് നേടുന്ന വിദ്യാർത്ഥികൾക്കാണ് പ്രതിഭാ പുരസ്കാരം ലഭിക്കുന്നത്. പഠനത്തിലെ മികവിനോടൊപ്പം തന്നെ പാഠ്യേതരമായ വിഷയങ്ങളിൽ മികവ് പുലർത്തിയ സ്നേഹയ്ക്ക് കോളജ് ക്യാമ്പസ് പ്ലയിസ്മെന്റ് മുഖേന Capgemini എന്ന ബഹുരാഷ്ട്ര കമ്പനിയിലാണ് ജോലി ലഭിച്ചത്. അടൂർ മെത്രാസനത്തിലെ കൂടൽ സെന്റ് മേരീസ് ഓർത്തഡോക്സ് മഹാഇടവക അംഗമാണ്.

## സോനാ അനിലിന് മുഖ്യമന്ത്രിയുടെ വിദ്യാർഥി പ്രതിഭ പുരസ്കാരം



കേരള മുഖ്യമന്ത്രിയുടെ വിദ്യാർത്ഥി പ്രതിഭാ പുരസ്കാരത്തിന് സോനാ അനിൽ അർഹയായി. ചെങ്ങന്നൂർ ഭദ്രാസനത്തിലെ വള്ളംകുളം സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക അംഗം ഇറുകപറമ്പിൽ അനിൽ ഇ. കോശിയുടെയും സിനി അനിന്റെയും മകളാണ്. ലക്ഷം രൂപയും പ്രശസ്തി പത്രവും വ്യാഴാഴ്ച നിശാഗന്ധി ഓഡിറ്റോറിയത്തിൽ നടക്കുന്ന ചടങ്ങിൽ മുഖ്യമന്ത്രി പിണറായി വിജയൻ സമ്മാനിക്കും.




ഇന്ത്യൻ തിരഞ്ഞെടുപ്പ് കമ്മീഷന്റെ യുവജന ബോധവൽക്കരണ വിഭാഗമായ ഇലക്ടറൽ ലിറ്ററസി ക്ലബ്ബിന്റെ കേരളത്തിലെ ഏറ്റവും മികച്ച ജില്ലാ കോ-ഓർഡിനേറ്റർക്കുള്ള അവാർഡ് കോട്ടയം ജില്ലാ കോ-ഓർഡിനേറ്ററും കെ ജി കോളേജ് കൊമേഴ്സ് വിഭാഗം അസിസ്റ്റന്റ് പ്രൊഫസറുമായ ഡോ. വിപിൻ കെ. വറുഗീസ്, കേരള ചീഫ് ഇലക്ടറൽ ഓഫീസർ സഞ്ജയ് കൗൾ ഐ.എ.എസിൽ നിന്ന് ഏറ്റുവാങ്ങുന്നു.

## ജെസ്നി ബി. ജോസിന് മുഖ്യമന്ത്രിയുടെ വിദ്യാർഥി പ്രതിഭ പുരസ്കാരം



കേരള മുഖ്യമന്ത്രിയുടെ വിദ്യാർത്ഥി പ്രതിഭാ പുരസ്കാരത്തിന് ജെസ്നി ബി. ജോസ് അർഹയായി. കൊട്ടാരക്കര - പുനലൂർ ഭദ്രാസനത്തിലെ ഉമ്മന്നൂർ മാർ ശെമവൂൻ ദെസ്തൂനി ഓർത്തഡോക്സ് ഇടവക അംഗം പഴിഞ്ഞം ജോസ് ഭവനിൽ ജോസ് ചാക്കോയുടെയും ബീനാ ജോസിന്റെയും മകളാണ്. ഒരു ലക്ഷം രൂപയും പ്രശസ്തി പത്രവും വ്യാഴാഴ്ച വൈകിട്ട് തിരുവനന്തപുരം നിശാഗന്ധി ഓഡിറ്റോറിയത്തിൽ നടക്കുന്ന ചടങ്ങിൽ മുഖ്യമന്ത്രി പിണറായി വിജയൻ സമ്മാനിക്കും.

## ജെൻസി മറിയം യോഹന്നാന് മുഖ്യമന്ത്രിയുടെ വിദ്യാർഥി പ്രതിഭ പുരസ്കാരം



നിരണം മെത്രാസനത്തിലെ പരുമല സെമിനാരി ഇടവക അംഗവും തിരുവനന്തപുരം മാർ ഈവാനിയോസ് കോളജിലെ പൂർവ്വ വിദ്യാർത്ഥിനിയും SCMS Cochin School Business MBA Finance വിദ്യാർത്ഥിനിയുമായ ജെൻസി മറിയം യോഹന്നാന് മുഖ്യമന്ത്രിയുടെ വിദ്യാർഥി പ്രതിഭ പുരസ്കാരം ലഭിച്ചു. ഒരു ലക്ഷം രൂപയും പ്രശസ്തി പത്രവും ആണ് സമ്മാനമായി ലഭിക്കുക. പഠനത്തിലെ മികവിനോടൊപ്പം തന്നെ പാഠ്യേതരമായ വിഷയങ്ങളിൽ മികവ് പുലർത്തിയ ജെൻസിക്ക് കോളജ് ക്യാമ്പസ് പ്ലയിസ്മെന്റ് മുഖേന ആദിത്യ ബിർള ഗ്രൂപ്പ് കമ്പനിയിൽ മാനേജർ തസ്തികയിൽ ജോലി ലഭിച്ചു.



## മെൽന മറിയം ജോർജ്ജിന് മുഖ്യമന്ത്രിയുടെ വിദ്യാർഥി പ്രതിഭ പുരസ്കാരം

കേരള മുഖ്യമന്ത്രിയുടെ വിദ്യാർത്ഥി പ്രതിഭാ പുസ്കാരം ഒരു ലക്ഷം രൂപയും പ്രശസ്തിപത്രവും മെൽന മറിയം ജോർജ്ജിന് ലഭിച്ചു. തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്ര നോവൽ

# അഞ്ചാം മാർത്തോമ്മായുടെ പീഡാനുഭവം അഥവാ ഡച്ചുകാരുടെ പന്തീരായിരം

ചിത്രമെഴുത്തു കെ. എം. വറുഗീസ്

## VI

മെത്രാപ്പോലീത്തായുടെ ഈ വിഷമസ്ഥിതിക്ക് കൂട്ടുതടവുകാർ ഒരു പരിഹാരമാർഗ്ഗം കണ്ടുപിടിച്ചു. സന്ധ്യ മുതൽ അർദ്ധരാത്രി വരെയും അർദ്ധരാത്രി മുതൽ പ്രഭാതം വരെയും രണ്ടു സംഘമായി തവണവെച്ചു പെട്ടചേർന്ന് കമഴ്ന്നു കിടന്നുകൊണ്ട് അവരുടെ പുറത്തു വിലങ്ങനെ കിടന്നു സുഖനിദ്ര ചെയ്യാൻ അദ്ദേഹത്തെ അനുവദിക്കുക എന്നതായിരുന്നു അവരുടെ തീരുമാനം. ഒരേ തടവുമുറിക്കുള്ളിൽ തുല്യദുഃഖിതരായി കഴിയുന്ന തടവുകാരുടെ അനുകമ്പയേയും ത്യാഗബുദ്ധിയേയും അവലംബിച്ച് സ്വന്തം സൗഖ്യം പുലർത്തുക എന്നതു അദ്ദേഹത്തിനു അശേഷവും ഹിതകരമായ ഒന്നായിരുന്നില്ല. എങ്കിലും തുടരെത്തുടരെയുള്ള അവരുടെ അപേക്ഷയെ നിരാകരിക്കുക സങ്കടകരമായതിനാൽ ഒടുവിൽ അദ്ദേഹം അവരുടെ അഭീഷ്ടത്തിനു മനസ്സില്ലാമനസ്സോടെ വഴിപ്പെടേണ്ടതായിത്തന്നെ തീർന്നു. അങ്ങനെ തടവുമുറിയിൽ അൽപമൊരു ആശ്വാസം ലഭിച്ചുവെങ്കിലും പരദേശമെത്രാന്മാർ അദ്ദേഹത്തെ മറ്റൊരു പ്രകാരത്താൽ വീണ്ടും ഉപദ്രവിക്കാൻ തുടങ്ങി. മെത്രാപ്പോലീത്തായെ കൊച്ചീക്കോട്ടയിൽ നിന്നു ബറ്റേവിയായിലേക്കു അയക്കുന്നതിനുള്ള താമസം തങ്ങളുടെ പ്രസ്ഥാനത്തിൽ നിനച്ചിരിയാത്ത പ്രതിബന്ധങ്ങൾ വരുത്തിക്കൂട്ടുന്നതാണെന്നു അവർ ഭയപ്പെട്ടു. അതിനാൽ, തച്ചേത്തു മൂന്നാംകൂർ കൈയ്മൾ, മീനച്ചിൽ കർത്താവ്, ചേരാനല്ലൂർ കർത്താവ് മുതലായവർ നിരണം തുടങ്ങിയുള്ള തെക്കൻ പള്ളിക്കാരോട് വമ്പിച്ച സംഖ്യ പ്രതിഫലം പറ്റിക്കൊണ്ട് മെത്രാപ്പോലീത്തായെ കോട്ടത്തുറുങ്കിൽ നിന്ന് പടയേറ്റ് വിടുവിക്കുന്നതിനായി ഒത്തുകൂടി സൈന്യശേഖരം ചെയ്യുന്നുവെന്നൊരു വ്യാജവൃത്താന്തം പരദേശ മലങ്കര മെത്രാനും അദ്ദേഹത്തിന്റെ കക്ഷികളും കൂടി ഇതിനകം ദിക്കാകെ പ്രചരിപ്പിച്ചു. വർത്തമാനം കൊച്ചീക്കോട്ടക്കുള്ളിലും പറന്നെത്തി. ഇതിനും പുറമേ അഞ്ചാം മാർത്തോമ്മായെ ബറ്റേവിയായിലേക്കു അയപ്പാൻ കാലതാമസമുള്ളപക്ഷം അദ്ദേഹം തടവുചാടിപ്പോകാൻ ഇടയുണ്ടെന്നും മറ്റും പോക്കുമൂസാമരക്കാർക്കും അറിവുകൊടുത്തു. മരക്കാരുടെ കപ്പൽ വന്നുചേരുന്നതുവരെ മെത്രാപ്പോലീത്തായെ ഭദ്രമായ കാവലിൽ ചങ്ങലക്കീഴിൽത്തന്നെ സൂക്ഷിക്കേണ്ടതാണെന്നും, അദ്ദേഹം തടവ് ചാടിപ്പോകാൻ ഇടയുണ്ടെന്നും ഡച്ചു കുമുദവരെ അറിയിച്ചു.



മെത്രാപ്പോലീത്തായുടെ കാരാഗ്രഹ ജീവിതത്തിലെ കഷ്ടതകൾ ഇവിടം മുതൽ അത്യന്തം വർദ്ധമാനമായിത്തീർന്നു. ഡച്ച് അധികാരികൾ അദ്ദേഹം തടവുചാടിപ്പോകാതിരിപ്പാനായി തടിച്ചുരുണ്ട ഉരുളുവളയങ്ങൾ രണ്ടു കൈത്തണ്ടിലും കാലുകളിലും ചേർത്തുപൂട്ടി. അഞ്ചടി നീളമുള്ള ഭാരമേറിയ രണ്ടു ഇരുമ്പുചങ്ങലകളുടെ രണ്ടു അറ്റങ്ങളും രണ്ടു പാർശ്വങ്ങളിലുമായി അതതു വളയങ്ങളിൽ ബലമായി ഘടിപ്പിച്ചു. ഈരണ്ടു ചങ്ങലകളും വഹിച്ചുകൊണ്ടു അദ്ദേഹത്തിനു സ്വാതന്ത്ര്യമായി ഇരിക്കുന്നതിനോ, എഴുന്നേൽക്കുന്നതിനോ കഴിയാതെ ആയി. പ്രാർത്ഥനാ സന്ദർഭത്തിൽ ഈ ഭാരിച്ച ചങ്ങല വഹിച്ചുകൊണ്ട് ഇടവിടാതെ കുമ്പിടുക എന്നത് ഏറ്റവും പ്രയാസകരമായിത്തീർന്നു. പലപ്പോഴും അദ്ദേഹം മുട്ടുകുത്തി വീണുപോകുമായിരുന്നു. ചങ്ങലകളുടെ കഠിനഭാരവും പേറിക്കൊണ്ടു കാൽമുട്ടുറപ്പിച്ച് എഴുന്നേൽക്കുക എന്നത് അതിലുമധികം ക്ലേശകരമായിരുന്നു. എഴുന്നേറ്റ് മുമ്പോട്ടു കാലടികൾ വയ്ക്കുകയെന്നാൽ അപ്പോഴേക്കും അദ്ദേഹം നിലംപതിക്കുകയായി. ഇതിനെല്ലാറ്റിനും പുറമെ ഇരുമ്പു ചങ്ങല വലിച്ചു വാരിപ്പൊക്കി ഭക്ഷ്യസാധനം വായോടടുപ്പിക്കുകയെന്നത് ഏറ്റവും ആയാസകരമായ ഒരു കഠിന പ്രയത്നമായും പരിണമിച്ചു. ശാരീരിക പീഡകൾ ഇത്രത്തോളമായതോടുകൂടി അദ്ദേഹത്തിന്റെ ഉപവാസവും തപസ്സും അത്യന്തം കഠോരതരമായിത്തീർന്നു. അൽപഭക്ഷണം തന്നെയും അത്താഴം ഒരു നേരമായി നിയന്ത്രിച്ചു. പ്രാർത്ഥനാസമയം അതിദീർഘമാക്കി. കുമ്പിടീലിന്റെ സംഖ്യ പതിന്മടങ്ങായി വർദ്ധിച്ചു. നിദ്ര മിക്കവാറും ഇല്ലാതെയായി. ജാഗരണം തീവ്രതരമായി. വൈരാഗ്യം ഉഗ്രതരമായി. രാവെന്നും പകലെന്നുമില്ലാതെ തുടുതുടെ മിഴിനീർ ഒഴുകിച്ചാടുന്ന കണ്ണുകൾ ആകാശതലത്തിലേക്ക് ഉയർത്തിയും ഭാരച്ചങ്ങല ആഞ്ഞുതൂങ്ങുന്ന വൃദ്ധഹസ്തങ്ങൾ മുന്നോട്ടു നീട്ടിയുംകൊണ്ട് “കർത്താവെ, കരുണ തോന്നേണമേ, മ്ശിഹാ ദയ തോന്നേണമേ, പരമകാരുണികനായ പിതാവെ, അടിയനോടു സഹതാപം തോന്നേണമെ, സർവ്വവും കയ്യാണ്ട ബാവാതമ്പുരാനെ അടിയനിൽ തിരുനാമം കനിയണമെ, ഞങ്ങൾക്കുവേണ്ടി കുരിശുമരണം കൈക്കൊണ്ട പൊന്നുടയ



വനെ അടിയനു വിടുതൽ തരേണമെ" എന്നിങ്ങനെ അത്യുച്ചത്തിൽ നിലവിളിപ്പാനും ഓരോ യാചനാവാക്യങ്ങളുടേയും ഒടുവിലായി അദ്ദേഹം ഇളവില്ലാതെ കുമ്പിടുവാനും തുടങ്ങി. മെത്രാപ്പോലീത്തായുടെ ഓരോ വാക്കുകളും കണ്ഠം പൊട്ടിത്തകരുന്ന ഗൽഗദശബ്ദങ്ങളും ആ ഇരുൾത്തുറുങ്കിലെ കൽഭിത്തികളിൽ മാത്രമല്ല; മരണദേവത മാടിവിളിക്കുന്ന ആ കൊലപാതകപ്പുള്ളികളുടെ നശിച്ചു മുരടിച്ച ഹൃദയമർമ്മങ്ങളിലും ആഞ്ഞലച്ചിരമ്പി മുഴങ്ങി. തൽഫലമായി അവരും അദ്ദേഹത്തിന്റെ പിമ്പിൽ നിന്നുകൊണ്ട് അദ്ദേഹത്തോടൊപ്പം അതേ പ്രാർത്ഥനാവാക്യങ്ങൾ ഉരുവിടുവാനും കുമ്പിടുവാനും തുടങ്ങി. ചിലർ അദ്ദേഹത്തിന്റെ അനുമതിയോടു കൂടിത്തന്നെ അവിടത്തെ ശരീരക്ലേശത്തിനു ഒരു ഇളവു നൽകുംവിധം ദണ്ഡനമസ്കാരവേളയിൽ ആ ഇരുമ്പു തുടലുകൾ താങ്ങുകയും ഉയർത്തിപ്പിടിക്കുകയും ചെയ്തിരുന്നു. പക്ഷേ കൂട്ടുതടവുകാരുടെ ഈ ഒരു ശുശ്രൂഷണം ഏറെ ദിവസത്തേക്കു തുടരുവാൻ സാധിച്ചില്ല. അടുത്ത ദിവസം പ്രഭാതത്തിൽ അവരുടെ വധശിക്ഷ നടത്തുന്നതാണെന്നു ജയിലധികാരി അവർക്കു മുന്നറിവു നൽകി. അന്നു രാത്രിയിൽ ആർക്കുംതന്നെ ഉറക്കമുണ്ടായില്ല. നിലവിളിയുടെയും പശ്ചാത്താപത്തിന്റെയും കണ്ണുനീർ പ്രവാഹത്തിന്റേയും ഒരു രാത്രിയായിരുന്നു അത്. കൊലപാതകപ്പുള്ളികൾ ദൈവദാസനായ ആ വന്ദ്യ പുരോഹിതന്റെ പാദതലത്തിൽ കെട്ടിപ്പിടിച്ചു നിലവിളിപ്പാനും ചുംബിപ്പാനും തുടങ്ങി. അദ്ദേഹത്തിന്റെ അനുഗ്രഹത്തിനായും പാപശാന്തിക്കായും ആ കടൽക്കള്ളന്മാർ വിങ്ങുന്ന ഹൃദയത്തോടുകൂടി കേണപേക്ഷിച്ചു. മെത്രാപ്പോലീത്താ അവരെ ആശ്വസിപ്പിക്കുകയും അവരുടെ ഹൃദയത്തിൽ ശ്രീയേശുവിന്റെ ദിവ്യസമാധാനം പകർന്നുകൊടുക്കയും ചെയ്തു. ചിലർ അദ്ദേഹത്തിന്റെ കുപ്പായത്തിൽ മുത്തി. ചിലർ അതിനെ കണ്ണുനീർകൊണ്ടു നനച്ചു. ചിലർ ആ കൈത്താങ്ങുകളെ ഭാരപ്പെടുത്തുന്നതായ കാരിരുമ്പു ചങ്ങലകളെ കണ്ണുകളിൽ ചേർത്തു ആലിംഗനം ചെയ്തു. മറ്റു ചിലർ ആ പരിശുദ്ധ പാദങ്ങളിൽ സാഷ്ടാംഗ നമസ്കാരം ചെയ്തു. വേറെ ചിലർ ആ പുണ്യശരീരത്തെ പലവുരു വലംവച്ചു കൈകൂപ്പി നമസ്കരിച്ചു. ഇനിയും ചിലർ തങ്ങൾക്കു ഈ അന്ത്യഘട്ടത്തിൽ ഈശ്വരകാരുണ്യത്താൽ സിദ്ധിച്ചതായ ഹൃദയസമാധാനത്തേയും സന്തോഷത്തേയും കുറിച്ചു സ്വന്തം കുടുംബാംഗങ്ങളെ എപ്പോഴെങ്കിലും ഒരിക്കൽ അറിയിക്കുവാൻ തിരുവുള്ളമുണ്ടാകണമെന്നു അദ്ദേഹത്തോടു അപേക്ഷിച്ചു. ദയാവത്സലനായ മെത്രാപ്പോലീത്താ അവരുടെ അഭിലാഷം നിറവേറ്റാമെന്നു സമ്മതിക്കയും അവരുടെ വിലയേറിയ സഹായസഹകരണങ്ങൾക്കായി നന്ദി പറയുകയും ചെയ്തു. അനന്തരം അവരോരോരുത്തരുടെയും ശിരസ്സിൽ കൈ അണച്ച് അദ്ദേഹം അവരെ അനുഗ്രഹിച്ചു. അങ്ങനെ അത്യധികമായ സന്തോഷത്തോടും ധൈര്യത്തോടും കൂടി ആ തൂക്കുപുള്ളികൾ അന്നു പ്രഭാതത്തിനു മുമ്പായി കാരാഗ്രഹത്തിന്റെ പടിവാതിൽ കടന്നു.

മെത്രാപ്പോലീത്താ കോട്ടത്തുറുങ്കിൽ ഏകാകിയായി പ്രാർത്ഥനാപൂർവ്വമായ ഗൽഗദശബ്ദങ്ങളും ഇരുമ്പു തുടലുകളുടെ കടുകടാരവവും മാത്രമെ അതിനുള്ളിൽ കേൾക്കപ്പെട്ടിരുന്നുള്ളു. ഉപവാസത്തിന്റെ കാഠിന്യം വർദ്ധിപ്പിക്കുന്നതിനായി ഇതിനിടയിൽ ആഹാരം മൂന്നു ദിവസത്തിൽ ഒരിക്കൽ മാത്രമാക്കിത്തീർത്തു. ദണ്ഡനമസ്കാരം കൊണ്ടു കാൽമുട്ടുകളും കൈവിരൽ മുട്ടുകളും ചുട്ടു ചുടുത്തു കഴന്ന് പൊട്ടിയെങ്കിലും അവയുടെ സംഖ്യ അദ്ദേഹം വീണ്ടും വർദ്ധിപ്പിച്ചു. കാൽമുട്ടുകളിൽ കൂടി രക്തം കുറേശ്ശെ ഒഴുകുവാൻ തുടങ്ങി. ശരീരം വിയർപ്പുനീരിൽ മുങ്ങി. മെത്രാപ്പോലീത്താ തന്റെ സർവസങ്കടങ്ങളേയും ജഗദീശ്വര തൃപ്പാദങ്ങളിൽ സമർപ്പിക്കുക മാത്രം ചെയ്തു.

## VII

അക്കാലത്തു അഞ്ചാം മാർത്തോമ്മായെ അനുകൂലിച്ചു നിന്നിരുന്ന തെക്കൻ പള്ളികളിൽ എല്ലാംകൊണ്ടും പ്രാമുഖ്യം വഹിച്ചിരുന്നതു, നിരണം, പുതിയകാവ്, കായംകുളം, ചെങ്ങന്നൂർ, തേവലക്കര, കുണ്ടറ, കടമ്പനാട് എന്നിവയായിരുന്നു. ഈ പള്ളികളിലെ ഇടവകജനങ്ങൾ പണപ്പിരിവിനെപ്പറ്റി അതതു പള്ളികളിൽ ഇതിനിടയ്ക്കു ചില കൂടിയാലോചനകൾ നടത്തിയെങ്കിലും പന്തീരായിരം രൂപാ ഒരിക്കലായോ പലപ്പോഴായോ പിരിയുന്ന കാര്യത്തിൽ എല്ലാവർക്കുംതന്നെ നൈരാശ്യമാണുണ്ടായത്. അവിടവിടെ കുറച്ചു വല്ലതുമൊക്കെ പിരിയുന്നതുകൊണ്ടും പിരിക്കുന്നതുകൊണ്ടും ഒരു വിശേഷവുമുണ്ടാവുന്നതല്ലെന്നും എല്ലാവർക്കും ബോധമുണ്ടായിരുന്നു. തെക്കർ എത്രതന്നെ ശ്രമിച്ചാലും അഞ്ചാം മാർത്തോമ്മായെ കൊച്ചീക്കോട്ടക്കു പുറത്തു കടത്തുവാൻ സാധിക്കുന്നതല്ലെന്നു ശീമമെത്രാനും അദ്ദേഹത്തിന്റെ പാർശ്വവർത്തികളും ഘോഷിച്ചുമിരുന്നു. കടമറ്റത്തെ നവപൂജാർപ്പണ സന്ദർഭത്തിൽ അഞ്ചാം മാർത്തോമ്മായെ ഒരുനോക്കു കണ്ടു പോരുവാനായി കടമറ്റം പള്ളിയിൽ പോയിവന്ന നിരണം പട്ടമൂക്കിൽ കൊച്ചുകത്തനാർ എന്ന ദേഹം അടുത്ത ഞായറാഴ്ച പള്ളിയാരാധനയ്ക്കുശേഷം തന്റെ കടമറ്റം യാത്രയെ സംബന്ധിച്ചും വിശേഷിച്ച് അഞ്ചാം മാർത്തോമ്മായുടെ ദയനീയമായ ശരീരസ്ഥിതിയെ സംബന്ധിച്ചും ഇടവകജനങ്ങളുടെ ആവശ്യപ്രകാരം ഒരു പ്രസംഗം ചെയ്തു. കൊച്ചുകത്തനാരുടെ കടമറ്റം യാത്ര നേരത്തെ പ്രസിദ്ധമായിരുന്നതിനാൽ ഇടവകയിൽപെട്ട നിരവധി സ്ത്രീപുരുഷന്മാർ പള്ളിയിൽ സന്നിഹിതരായിരുന്നു. പ്രസംഗകൻ വിരമിച്ചു. ഇല്ല, വിരമിച്ചില്ല. തൽക്ഷണം അതിസൗന്ദര്യശാലിനിയും മദ്ധ്യവയസ്ക്കയുമായ ഒരു പ്രഭി അല്പനിമിഷം മുമ്പ് ഊരിയെടുത്തതായ തന്റെ വാളികളും തങ്കക്കടുദാശിയും, സ്വർണ്ണമോതിരങ്ങളും പൊന്നരഞ്ഞാണവും പൊന്നേലസ്സുകളും സ്വപുത്രിയുടെ സ്വർണ്ണക്കാലാഴിയും പത്താക്കുമാലയും ഒക്കപ്പാടെ വാരിപ്പിടിച്ച് മുന്നോട്ടുവന്ന് "എന്റെ തിരുമേനിയുടെ തൃക്കൈ മുത്തുന്ന കാലംവരെ എനിക്കും എന്റെ കുഞ്ഞുങ്ങൾക്കും ഒരു ആഭരണവും വേണ്ട. ഇതു തിരുമനസ്സിലെ കടംവീട്ടുന്നതിനുള്ള തുകയിൽ രണ്ടു കൊച്ചു കാശു മാത്രമാണ്" എന്നു നൊന്തുനുറുങ്ങുന്ന ഹൃദയത്തോടുകൂടി ഉച്ചരിച്ചുകൊണ്ട് അവ ഒന്നായി പള്ളിനടയിൽ വച്ചു പിൻമാറി. "പിടിയാന പെറും കുട്ടി മടിയാ കിടിയാകുമോ?" "പീത്തമ്മത്തങ്കി" എന്ന ഓമനപ്പേരിൽ അറിയപ്പെട്ടിരുന്ന ആ മഹിളാരത്നം ഇലഞ്ഞിക്കൽ മി. ഇ. ജെ. പീലിപ്പോസിന്റെയും, മി. ഇ. ജെ. കുരുവിളയുടെയും, മി. ജോൺ പീലിപ്പോസിന്റെയും, മിസ്സ് അച്ചാമ്മ മത്തായിയുടെയും മറ്റും പ്രപിതാമഹിയായ മാനശാലിനിയായ ഒരു മഹാമനസ്വനി ആയിരുന്നു. സന്നിഹിത ജനനേത്രങ്ങൾ ഒന്നായി ആ കുലീന കുടുംബദേവതയെ മനസാ നമസ്കരിച്ചു. പീത്തമ്മത്തങ്കി സ്വസ്ഥാനം പ്രാപിക്കുംമുമ്പ് അഭിമാനശാലിനികളായ നിരണം വനിതകൾ ഓരോരുത്തരായി മുന്നോട്ടു കുതിച്ചു നിരണം ഇടവകയുടെ കണ്ണിലുണ്ണിയായ ആ പരിശുദ്ധ പിതാവിന്റെ കടവിമോചനത്തിനുവേണ്ടി താന്താങ്ങളുടെ ആഭരണങ്ങളൊന്നാകെ മേലക്കുമേലെ പള്ളിനടയിൽ സമർപ്പിച്ചു. നിരണം പെണ്ണുങ്ങളുടെ കനകാഭരണങ്ങളുടെ ഘിണിഘിണിരണിതം, ഉാപ്പാലത്തിനു തെക്കുള്ള ചുണകെട്ട നസ്രാണിച്ചകിണികളുടെ നിണപ്രസരണത്തിൽ ആണത്തം അടിച്ചുകയറ്റി. ഓരോ പണമിട സ്വർണ്ണവും ഓരോ വഴുകനാരിന്റെയും തണുത്തുറഞ്ഞ ഞരമ്പിൽ അഭിമാനവീര്യം കുത്തിവരച്ചു. ശ്വാസോച്ഛ്വാസത്തെക്കാൾ, രക്തത്തെക്കാൾ, ജീവിതത്തെക്കാൾ, ജീവനേക്കാൾ വിലയേറിയതാണ് ആത്മാഭിമാനമെന്ന് അവരുടെ തലച്ചോറിൽ വീര്യബോധം ഉരുണ്ടുപിടിച്ചു കയറി. തങ്ങളുടെ മതാദ്ധ്യക്ഷൻ മാത്രമല്ല തങ്ങൾ ഓരോരുത്തരും ഡച്ചുകോട്ടയ്ക്കുള്ളിലെ

ജയിൽമുറിക്കുള്ളിലാണെന്നും തങ്ങളുടെ ഉള്ളംകൈകൊണ്ട് ആ നിന്ദനീയ മായ അപമാനം തച്ചുടച്ചു തങ്ങളുടെ ജാതിത്തലവനോടൊരുമിച്ചു സ്വാതന്ത്ര്യ മണ്ഡലത്തിലേക്കു ചിറകടിച്ചു പറന്നുയരണമെന്നും ഓരോരുത്തരിലും ഊക്കു കൊണ്ടു. തങ്ങൾ അറബിക്കോജാമാരായ മഹമ്മദീയ മുഖ്യന്മാരുടെ പനന്തോ ട്ടങ്ങളിൽ ഈന്തപ്പഴം ചവുട്ടിക്കുഴച്ചു കൊടുത്ത് ഉദരംപോറ്റുന്ന ദാസികളുടെ ഗർഭപാത്രത്തിൽ നിന്നു പുറത്തു വന്നവരല്ല. ഉണ്ടും കണ്ടും മുഷിഞ്ഞ കുലീ നകുലാംഗനകളായ മഹാധർമ്മിഷ്ഠകളുടെ സ്തന്യമധുരാമൃതം സ്വാതന്ത്ര്യ ത്തോടുകൂടി കുടിച്ചു വളർന്നവരാണെന്നും ഓരോ വ്യക്തിക്കും ഊറ്റംകൊണ്ടു.

അങ്ങനെ അവരുടെ സ്വാതന്ത്ര്യ ശ്വാസോച്ഛ്വാസത്തിന്റെ പാദദാസ്യമാണ് പണപ്പെട്ടിക്കുള്ളതെന്ന് അവരുടെ അഭിമാന തീവ്രതയുടെ അങ്ങേ അറ്റം വരെക്കുള്ള കഴിവുകൾക്ക് ഒന്നാകെ ഉശിരുകൊണ്ടു മുറുകി. അവർ ഉണർന്നു. അവർ എഴുന്നേറ്റു, അവർ ഒത്തൊരുമിച്ചു. അവർ ഒന്നായി പുറപ്പെട്ടു. കലപ്പ ക്കാരനും, കന്നുടമസ്ഥനും, വെള്ളിക്കോലുകാരനും, വ്യഞ്ജനം വിൽക്കുന്ന വനും, നെല്ലറ പ്രഭുവും, നാളികേര പ്രഭുവും, നാനാകാര്യങ്ങളിൽ ചരിക്കുന്ന വരും, ആണും പെണ്ണും ഒന്നുചേർന്നു വേല മുടക്കി ഒരു പിരിവുവാരം ആചരി ച്ചു. അതോടുകൂടി കൊടുങ്കാറ്റിൽ പൊഴിയുന്ന പഴുത്തിലകണക്കു പത്താക്കു ക്കൂട്ടവും പൊൻപണങ്ങളും പള്ളിനടകളിൽ വീണു. നാഴികൊണ്ടും ചങ്ങഴി കൊണ്ടും വെള്ളിച്ചക്രം അളന്നെടുപ്പാൻ പള്ളികൈക്കാരന്മാർ നിർബന്ധിത രായിത്തീർന്നു. ഇടവകകൾതോറും കയ്യും മെയ്യും നോക്കാതെ, വരവും തരവും നോക്കാതെ ആണും പെണ്ണും ഒന്നാകെ വിധിക്കടത്തിനുവേണ്ടി പിടിപ്പണം വാരിക്കൊടുക്കുന്നതായ ഈ സന്ദർഭത്തിൽ – നിരപരാധിയും നിസ്തുല ഭ ക്തനുമായ അഞ്ചാം മാർത്തോമ്മായുടെ ദുർവിധിയും കഠിനതപോനിഷ്ഠയും തമ്മിൽ ഡച്ചുകോട്ടയ്ക്കുള്ളിൽ അത്യുഗ്രസമരം നടത്തുന്നതായ ഈ ഒരു ഭയ ങ്കര സന്ദർഭത്തിൽ – ഡച്ചുകോട്ടയിൽ കുമുദവരുടെ കൊട്ടാരത്തിൽ കാര്യവ ശാൽ കഴിച്ചുകൂട്ടുന്ന മരക്കാർ പ്രഭുവിനെ തൽക്ഷണം സ്വഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടു വരുന്നതിനായി അദ്ദേഹത്തിന്റെ കൂടാരഓടി, വേമ്പനാട്ടു കായ ലിലെ തരംഗ ഗർജ്ജനങ്ങളെ ഫുൽക്കാരം ചെയ്തുകൊണ്ടു കൊച്ചിയിലേക്കു പായുകയായിരുന്നു. പോക്കുമൂസാ മരക്കാരുടെ സർവസ്വത്തുക്കൾക്കും സർവ പ്രതാപങ്ങൾക്കും അനന്തരാവകാശിനി ആയി വൈവാഹിക പ്രതിശ്രുതയായി കഴിയുന്ന ഏക പുത്രിക്കു രോഗം അത്യാസന്നനിലയിൽ എത്തിയിരിക്കുന്നു എന്ന് അറിവു കിട്ടുകയാൽ കുമുദവർ ഉടൻതന്നെ മരക്കാർക്കു യാത്ര പറഞ്ഞു. കൂടാരഓടി തൽക്ഷണം മരക്കാരെയുംകൊണ്ടു കായംകുളത്തേക്കു പറന്നു. രോഗം ഇന്നതാണെന്നു ഒരു വൈദ്യനും നിർണ്ണയിപ്പാൻ കഴിഞ്ഞില്ല. രോഗിണി മരണത്തോടു സമീപിച്ചു എന്നു എല്ലാവർക്കും തോന്നി. മരക്കാരുടെ ബന്ധു ജനങ്ങൾ പലർ അപ്പോഴേക്കു പല ജ്യോത്സ്യന്മാരുടെ സമീപത്തേക്കു രോഗ ഹേതു അന്വേഷിപ്പാൻ ഓടി. പ്രശ്നചാർത്തു എല്ലാവരും ഒന്നുപോലെ ആയി രുന്നു. പരമസാത്വികനും പുണ്യാത്മാവുമായ ഒരു മുനിശ്രേഷ്ഠനെ രോഗിണി യുടെ പിതാവു അപജയപ്പെടുത്തി അപകടത്തിൽ കുടുക്കിയിരിക്കുന്നതിനാൽ അതിനൊഴിച്ചിലുണ്ടാകുമെങ്കിൽ രോഗശമനവും ശാപമോക്ഷവും സംഭവിക്കു മെന്ന് ഓരോ ചാർത്തിലും പ്രസ്താവിച്ചിരുന്നു. മെത്രാപ്പോലീത്തായിക്കു വിധി ക്കടം തീർപ്പാൻ രണ്ടു വർഷത്തെ കാലാവധി നൽകി തൽക്ഷണം ബന്ധന ത്തിൽ നിന്നു മോചിപ്പിക്കണമെന്നു കുമുദവരെ അറിയിച്ചു. അഞ്ചാം മാർത്തോ മ്മായെ മാവേലിക്കര പുതിയകാവു പള്ളിയിൽ ബഹുമാനപുരസ്സരം കൊണ്ടു ചെന്നിരുത്തുന്നതിനായി മരക്കാർ സ്വസഹോദരപുത്രനെ സ്വന്തം ബോട്ടിൽ ആൾക്കാരോടുകൂടി കൊച്ചിയിലേക്കു ശീഘ്രഗതിയിൽ അയച്ചു. ഇതിനെ സംബ ന്ധിച്ചു ഗ്രന്ഥവരിയിൽ[2] (വലിയ മാർ ദീവന്നാസ്യോസിന്റെ സഭാചരിത്ര ഡയ റി) താഴെ കാണുന്നവണ്ണം രേഖപ്പെടുത്തിയിരിക്കുന്നു: "മരക്കാരു തന്നെ കോട്ട യിൽ ബോധിപ്പിച്ച് അനുവാദം വരുത്തി മെത്രാച്ചനെ കൊച്ചിയിൽ നിന്നും പുതി യകാവുപള്ളിയിൽ കൊണ്ടുവന്നിരുത്തി. തമ്പുരാന്റെ അനുഗ്രഹത്താലെ ദീന ത്തിനു ഭേദം വന്നു. പരദേശക്കാരുമായുള്ള കാര്യംകൊണ്ടു ചില കൂട്ടം നിശ്ച യിക്കുകയും എഴുതിപ്പിടിക്കുകയും ചെയ്തതല്ലാതെ പുതിയകാവിൽ വെച്ചും കായംകുളത്തുവെച്ചും നിരപ്പായതുമില്ല. അങ്ങനെ പോക്കുമൂസാ മരക്കാരുടെ പുത്രിക്കു പരിപൂർണ്ണ സൗഖ്യം ലഭിച്ചു. മെത്രാപ്പോലീത്താ പുതിയകാവു പള്ളി യിൽ പ്രവേശിച്ച മുഹൂർത്തത്തിൽ മരക്കാരുടെ പുത്രിയുടെ രോഗത്തിനു സൗഖ്യം ലഭിച്ചുവെന്നാണ് പഴവന്മാർ പറഞ്ഞു കേട്ടിട്ടുള്ളത്.

(തുടരും)



**ഫാർമസിയിൽ ചെന്നൈ, ഡോ. എം. ജി. ആർ. മെഡിക്കൽ യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റ് നേടിയ സോനാ എൽസ അലക്സാണ്ടർ (ക്ലിനിക്കൽ ഫാർമസിസ്റ്റ്, വിജയാസ് ആശുപത്രി കൊട്ടാരക്കര). അടൂർ-കടമ്പനാട് ഭദ്രാസനത്തിലെ വാഴ ത്തോപ്പ് സെന്റ് മേരീസ് ഇടവകാംഗം പിറവന്തൂർ വാഴത്തോപ്പ് ഇടിക്കനേത്ത് അല ക്സാണ്ടർ തോമസിന്റെയും സുനിയുടെയും മകൾ.**

## പുസ്തകം

### പക്ഷം ജനപക്ഷം

**ജോസഫ് എം. പുതുശ്ശേരി**

സമകാലിക ജനകീയ പ്രശ്നങ്ങളെ ജനപക്ഷത്തു നിന്ന് വിലയിരുത്തുന്ന 31 ലേഖനങ്ങളുടെ സമാഹാരം.

അവതാരിക: മേധാ പട്കർ

പ്രസാധകർ: സുജിലി പബ്ലിക്കേഷൻസ്, കൊല്ലം

192 പേജ്

**വില: 290.00 രൂപ**

വചനതീർത്ഥം

# വാങ്ങിപ്പോയ സകല വൈദികരെയും ഓർക്കുന്ന ഞായർ

## (വി. മത്തായി 24:42-51)


## ഫാ. ജെറിൻ ജോൺ അടൂർ




പരിശുദ്ധ വലിയ നോമ്പിനു മുമ്പുള്ള രണ്ട് ഞായറാഴ്ചകൾ വാങ്ങിപ്പോയ സകല വൈദികരെയും പിന്നീട് വാങ്ങിപ്പോയ സകല വിശ്വാസികളെയും ഓർക്കുന്ന ഞായറാഴ്ചകൾ ആയിട്ട് പരിശുദ്ധ സഭ ആചരിക്കുന്നു.

വി. മത്തായി 24 യെരുശലേം ദേവാലയത്തിന്റെ നാശത്തെക്കുറിച്ച് യേശു തന്റെ ശിഷ്യന്മാരെ അഭിസംബോധന ചെയ്തുകൊണ്ട് ആരംഭിക്കുന്നു. ഈ പശ്ചാത്തലത്തിൽ, എല്ലായ്പ്പോഴും 'ജാഗ്രതയോടെ' ആയിരിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് യേശു സംസാരിക്കുന്നു (മത്തായി 24: 42) അവിശ്വസ്ത ദാസന്റെ ഉപമയുടെ സഹായത്തോടെ അത് വിശദീകരിക്കുന്നു (മത്തായി 24:45-51). മനുഷ്യജീവിതത്തിന്റെ പ്രധാന യാഥാർത്ഥ്യങ്ങളിലൊന്നാണ് 'അപ്രതീക്ഷത.'

'അപ്രതീക്ഷത' ജീവിതത്തിന്റെ പല വഴിത്തിരിവുകളിൽ പതിക്കുന്നു.ഈ "അപ്രതീക്ഷ" നമ്മുടെ ആത്മീയ ജീവിതത്തെയും ബാധിക്കും!

അവിശ്വസ്ത ദാസന്റെ ഉപമയിലൂടെ കർത്താവ് നമ്മുടെ ശ്രദ്ധ ഉയർത്തുന്ന അപകടമാണിത്.

ദാസന്മാർക്ക് നൽകിയിരിക്കുന്ന ഉത്തരവാദിത്തം ഉപമയിൽ വളരെ വ്യക്തമാണ്. യജമാനൻ വീട്ടുജോലിയുടെ ചുമതല ഏൽപ്പിച്ച ദാസൻ മറ്റ് ദാസന്മാർക്ക് തക്കസമയത്ത് ഭക്ഷണം നൽകാനുള്ള ചുമതല മാത്രമായിരുന്നു. (Vs. 45) ഈ ദാസനോട് ഇത്രമാത്രമാണ് ആവശ്യപ്പെട്ടത്. ഇപ്പോൾ ഭക്ഷണം ദാസന്റെ ഭക്ഷണമല്ല, യജമാനന്റെ ഭക്ഷണമായിരുന്നു. ആ വീട് വേലക്കാരന്റെ വീടല്ല, യജമാനന്റെ വീടായിരുന്നു. ദാസൻ ഉത്തരവാദിയായതൊന്നും യഥാർത്ഥത്തിൽ അവനുള്ളതല്ല, അതെല്ലാം യജമാനന്മാരായിരുന്നു. സത്യത്തിൽ, ദാസൻ തന്നെ സ്വതന്ത്രനായിരുന്നില്ല. അവൻ യജമാനന്റെ സ്വത്തായിരുന്നു. അതിനാൽ അടിസ്ഥാനപരമായി ദാസനോട് യജമാനന്റെ ഭക്ഷണം, യജമാനന്റെ വീട്ടിൽ, യജമാനന്റെ ദാസന്മാർക്ക് വിതരണം ചെയ്യാനും അത് കൃത്യസമയത്ത് വിശ്വസ്തതയോടെ ചെയ്യാനും ആവശ്യപ്പെട്ടു. ഇത് വളരെ ലളിതവും ലളിതവുമായ ഒരു ജോലിയായിരുന്നു...

പൗരോഹിത്യ ഗണത്തിന്റെ ഉത്തരവാദിത്വങ്ങളോടു ചേർത്തുവയ്ക്കുവാൻ കഴിയുന്ന അനുഗ്രഹീതമായ ഒരു ഉപമയാണ് ഇന്നത്തെ വേദഭാഗം.

ആയതുകൊണ്ട് പുരോഹിത ഗണത്തെ വിശ്വസ്തൻ മാരുടെ ചേർത്തുവയ്ക്കുവാൻ കഴിയും.

### പുരോഹിതൻ: ഉണർവോടും ഒരുക്കത്തോടും കാവൽ നിൽക്കുന്ന വിശ്വസ്തൻ

അഹരോന്യ പാരമ്പര്യത്തിന്റെ പിന്തുടർച്ചക്കാരായി നല്ലവരും വിശ്വസ്തനുമായ ദാസരായി ദൈവത്തിന്റെ മുന്തിരിത്തോപ്പിൽ പണിയെടുക്കുവാൻ ആയി വിളിക്കപ്പെട്ടിരിക്കുന്ന സമൂഹമാണ് പുരോഹിത ഗണം. ദൈവത്തിനു വേണ്ടി മനുഷ്യനോടും മനുഷ്യനുവേണ്ടി ദൈവത്തോടും സംസാരിക്കുന്ന പുരോഹിത ഗണത്തെയാണ് നാം കാണുന്നത്. ഓരോ വ്യക്തിയും പൗരോഹിത ഗണത്തിൽ പെട്ടവർ ആകുന്നുവെങ്കിലും പ്രത്യേകമായി വിളിച്ച് വേർതിരിക്കപ്പെട്ടവനാണ് പുരോഹിതൻ. ഒരു ആട്ടിടയന് തന്റെ ആടുകളെ കള്ളന്റെ കയ്യിൽ നിന്നും രക്ഷിക്കണമെങ്കിൽ ഒരുക്കവും ഉണർവും ആവശ്യമാണ്. തക്ക സമയത്ത് യജമാനനെ വിളിച്ച് ഉണർത്തുന്ന പ്രക്രിയയാണ് ഉണർവ്. ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിൽ ഒരുക്കത്തോടെ നാം ആയിരിക്കണമെങ്കിൽ നമ്മെ വിളിച്ചുണർത്തുവാൻ ഉണർവോടെ ഇരിക്കുന്ന ജാഗ്രതനായിരിക്കുന്ന കാവൽക്കാരനാണ് പുരോഹിതൻ. കള്ളൻ വരും എന്ന പ്രതീക്ഷയുണ്ട് എങ്കിൽ കാവൽക്കാരൻ സദാ ജാഗരൂകൻ ആയിരിക്കും. എന്നാൽ മറിച്ച് ആണെങ്കിൽ മയക്കത്തിലേക്ക് വീഴുവാൻ സാധ്യതയുണ്ട്. ഒരു കാവൽക്കാരന്റെ പ്രധാന ഉത്തരവാദിത്വം പരിസരങ്ങൾ സൂക്ഷ്മതയോടെ വീക്ഷിക്കുക എന്നാണ്. പുരോഹിതന്റെ മൂന്ന് മുഖങ്ങൾ സൂക്ഷ്മതയോടെ വീക്ഷിക്കുന്ന മുഖങ്ങളാണ്. ഒന്ന് ദൈവത്തോട് മുഖം അത് ദൈവികകൃപകളെ ആവാഹിച്ചെടുക്കുന്ന കൃപയുടെ ഒരു മുഖമാണ് അത് കിഴക്കോട്ടാണ്. രണ്ട് ദൈവജനത്തോട് - ഇടയത്തെ ശുശ്രൂഷയുടെ മുഖം അത് പടിഞ്ഞാറോട്ടും ആണ്. 3 ഇടത്തോട്ടും വലത്തോട്ടും - അത് ലാളിത്യത്തോടെ മറ്റുള്ളവർക്ക് സേവനം ചെയ്യുന്ന ത്യാഗ സന്നദ്ധതയുടെ മുഖം കൂടിയാണ്. കർത്താവിന്റെ ഉപമയിൽ നല്ലവനും വിശ്വസ്തനും ആയ ദാസന്റെ എല്ലാ ഗുണഗണങ്ങളും ഒരു പുരോഹിതനിൽ നിഴലിക്കേണ്ടിയിരിക്കുന്നു.



### പുരോഹിതൻ: വിശേഷമായതും വിഷാംശരഹിതമായതും വിളമ്പുന്ന വിശ്വസ്തൻ

ഒരു ആട്ടിടയൻ ഒരിക്കലും തന്നെ ആട്ടിൻപറ്റത്തെ കെണിയിലും ചെന്നായ്ക്കുള്ള നടുവിലും ഇട്ടു കൊടുക്കാറില്ല. എന്നാൽ സകലത്തിലും വിശേഷമായതാണ് അതിനു നൽകുന്നത്. തക്കസമയത്ത് വിശേഷമായതിനെ വിളമ്പുവാൻ ശ്രമിക്കുന്ന ഇടയൻ അവൻ തന്റെ ആടുകളെ പരിപാലിക്കുന്നു. ഒരു മനുഷ്യന് ആത്മീയ ആഹാരം നൽകുവാൻ ആയിട്ടുള്ള പ്രധാന ഉത്തരവാദിത്വവും പുരോഹിതൻ ഏതാണ്. അതിലൂടെ അവനു ലഭിക്കുന്ന ആത്മീയ ആരോഗ്യം വിശേഷമായത് തന്നെയാണ്. നല്ലവനും വിശ്വസ്തനുമായ ദാസൻ എന്ന വിളി കേൾക്കണമെങ്കിൽ അവന്റെ രാജ്യധർമ്മവും പ്രവാചക ധർമ്മവും ആചാര്യധർമ്മവും നീതിയോട് കൂടി നിർവഹിക്കുവാൻ കഴിയേണ്ടിയിരിക്കുന്നു.

ഒരു യഥാർത്ഥ വിശ്വസ്തനായ പുരോഹിതന് ദേശത്തിന്റെയും സമൂഹത്തിന്റെയും ദൗത്യം നിർവഹിക്കുവാൻ കഴിയണം. അപരനു വേണ്ടി ജീവിക്കുവാൻ കഴിയുന്ന ഒരുക്കമുള്ള വൃദ്ധനാണ് പുരോഹിതൻ. ഭവനത്തിന് വെളിയിലാണ് 'എന്റെ ഭവനം' എന്ന് തിരിച്ചറിവാണ് ഓരോ പുരോഹിതനെയും നടത്തേണ്ടത്.





# BE WATCHFUL!

## (SUNDAY FOR ALL DEPARTED PRIESTS, Matt 24: 42-51)

**Fr. Sajoie Samuel**

The First Sunday after Ninevah Day Lent is celebrated as 'Kohne' or Sunday For All Departed Priests. Eighteen days after Ninevah Lent, starts The Great Lent. These eighteen days are called "Pathinett Idda". The Church remembers all faithful departed on the Second Sunday after Ninevah Lent. It is also known as 'Anide'. So the Church travels into the Fifty Days Lent by rememering both the departed: the faithful, and the clergy.

Once three devils were on their way to earth to distract faithful believers from goodness to the path of unrighteousness. They were met by a senior devil who asked of their *modus operandi*. The first one said "*I will tell them there is no God*". The senior laughed at him and sent him back. The second one said *"I will tell them there is no hell"*. To this also the senior devil laughed at and sent him back. The third one said *"I will tell them there is no hurry"*. This reply pleased the senior devil and congratulated him success in his mission, while the first two were deemed unworthy for the assignment.

We have the habit of delaying what needs to be done urgently. The devil finds one or the other way to make sure we distance ourselves from God. So Jesus shows us the solution to this problem. Being watchful is the theme that runs through a majority of parables. When we are watchful, we are alert and we make ourselves and others prepare for final judgment. Let us delve deeper into the lessons we can learn from todays Evangelion reading:

### I. ALWAYS USE YOUR AUTHORITY TO DO GOOD

The servant in the parable was given a certain authority by his master. By his authority, he could have done what was right or what was wrong. Unfortunatly, he chose to do the latter. When he misuses his authority, the authority is taken away from him and given to others. He shares the same fate as the lazy servant of the parable of Talents (Matt 25:14-30). The third servant buries his thousand coins and hence earns the wrath of his master. The authority bestowed upon us is not because of our merit or skill, but purely the grace of God. This grace multiplies when we put it into positive use and diminishes otherwise.

King Saul was always on the look out to kill David. Saul wanted to ensure that his descendants would sit on the throne of Israel. Ironically, several times David was in a position to kill Saul. But David does not misuse his authority to slay Saul. David knew that Saul was on the look out to kill him. But he considered Saul to be consecrated as king by God. So he orders the Amalekite who killed Saul to be killed as a means of punishment (2 Samuel 01:15). King David teaches us to use our authority in manner that is pleasing to God.

We might ask, what authority dowe have? What position we have, that we have an authority? As we are redeemed by the atoning blood of our Savior we have been given sonship in the Kingdom of God. We can exercise this authority by forgiving and showing mercy to others. Judicious use of our authority helps us to make this world a better place to live, not only for us, but also for others.

### II. SET YOUR EYES ON THE FUTURE GOAL

A story is told of a skillful carpenter who worked in his master's shop. He had grown old, and he wanted to retire from work. When he revealed his intentions to his master, the latter requested him to work on one last home for him. After completing his final assignment, he could retire. The carpenter agreed and started to work. The master showed him a beautiful plot of land with lush greenery and a partially built palatial house. He was supposed to complete the furnishing of this house. For some reason, this carpenter worked in a shabby manner. He didn't do justice to his skills and made a mess of his last assignment. When the work got complete, his master handed him the keys of the mansion as it was a gift from his end for him. At that moment the carpenter realised the great folly he committed.

It is not wrong to say that the servant in the parable lacked a clear vision for the future. As a result he ruined his present too. For some days of drunken enjoyment in bad company, he jeopardised his entire future. On the other hand, if he had behaved wisely, his master would have made him incharge of all he owned (v47). This lesson is taught to us in a wonderful way by the thief on the cross. He might have led a life of sin, he might have robbed others of their belongings, but when he saw his sinful self, crucified with an innocent Savior, he sets his eyes on the future and prays to Jesus: *"Remember me, Jesus, when you come as King"*(Luke 23:42).

The reward we are about to receive, is well within our grasp. We are almost there. We just need to persist in our attempts to make us worthy to receive it. With the sacrifice of our Savior on the cross, He threw open the gates of salvation for both Jews and Gentiles. Circumcision was no longer the mandate to be considered chosen as righteous. God is exactly wantingus to be where He is. We only need to lead a life worthy of receiving it.

### III. GIVE SPACE TO GOD IN YOUR HEART

Have you ever wondered why Jesus never gave a frank reply to His disciples about the end of the world? It is because it would have led to a large scale procrastination to repent or do good things. The world would become an inferno of evil. None would practise leading a life of chastity. Instead Jesus ensured that goodness would prevail by teaching us to be prepared at all times for His Second Coming. For that we always need to safeguard our faith by giving refuge to Jesus in our heart of hearts.

To remind us of something we are bound to forget, we keep reminders on our gadgets. We then rely on it solely to awaken us from our slumber. When it reminds us, we do the needfull. Let us bring this in our spiritual realm too. Let us keep our faith active in our hearts that would ultimately lead us to spiritual enlightenment. When we set our priorities right, we are guided by the Divine Light that leads us to our eternal final goal.

To sum up, as reminded earlier, this Sunday is observed as 'Kohne'. Our spiritual ancestors not only used their authority to do good things, but also relegated this authority to others to spread the light of kindness on earth. This light is today illuminating both earth and heaven. They had their eyes envisioned for the future which helped them to ensure that our spiritual life would not be in darkness. Morever, they also gave space to God in their hearts which helped them to ensure that their prayers will be heard by God when we interceded through them. Let us be awake to welcome our Savior in company of our departed faithful fathers.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






മലബാർ ഭദ്രാസന ഭവനദാന പദ്ധതിയുടെ ആദ്യത്തെ വീട് നിലമ്പുർ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിക്കു കൈമാറി. ചുങ്കത്തറയിൽ നടന്ന LUMINARY 70 യുടെ മഹാസമ്മേളനത്തിൽ താക്കോൽ കൈമാറ്റം നടത്തപ്പെട്ടു.



സഭാചരിത്രകാരൻ കെ. വി. മാമ്മന് മാതൃഇടവകയുടെ ആദരവ്. അദ്ദേഹത്തിന്റെ 'വ്യവഹാരരഹിത സഭ രൂപംകൊള്ളുന്നു' എന്ന പുസ്തകം തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ എബ്രഹാം മാർ സെറാഫിം ആന്റോ ആന്റണി എം.പി. ക്ക് നൽകി പ്രകാശനം ചെയ്തു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

മാർത്തോമ്മൻ പൈതൃക സംഗമം

2024 ഫെബ്രുവരി 25
എം.ഡി. സെമിനാരി, കോട്ടയം

- വി.മാർത്തോമാ ശ്ലീഹയുടെ രക്തസാക്ഷിത്വത്തിന്റെ 1950 ാം വാർഷികം.
- പരി. വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ നവതി.
- മലങ്കര സഭാ ഭരണഘടനയുടെ നവതി ആഘോഷം.



കുന്നംകുളം ഓർത്തഡോക്സ് കൺവൻഷനോട് അനുബന്ധിച്ചു സൺഡേസ്കൂൾ കുഞ്ഞുങ്ങളെ പങ്കെടുപ്പിച്ചുകൊണ്ട് പഴഞ്ഞി മാർ ഡയനീഷ്യസ് കോളേജിൽ വെച്ച് നടത്തപ്പെട്ട ബാലസംഗമം ആയിരത്തിഇരുനൂറിൽപരം വിദ്യാർത്ഥികളുടെയും ഇരുന്നൂറോളം അധ്യാപകരുടേയും സാന്നിധ്യം കൊണ്ട് ശ്രദ്ധേയമായി. ഡോ. ഗീവർഗീസ് മാർ യൂലിയോസ് നേതൃത്വം നൽകി.



മലബാർ ഭദ്രാസന കൺവെൻഷനോട് അനുബന്ധിച്ച് നിലമ്പൂർ സെന്റർ വൈദിക കുടുംബ സംഗമം ചുങ്കത്തറ സെൻറ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് നടത്തപ്പെട്ടു. ഗീവർഗീസ് മാർ പക്കോമിയോസ് അധ്യക്ഷത വഹിച്ചു. യോഗത്തിൽ ഫാ. ജോൺ ടി. വർഗീസ് കുളക്കട ധ്യാനം നയിച്ചു.



മധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷനോട് അനുബന്ധിച്ചു സൺഡേസ്കൂൾ കുഞ്ഞുങ്ങളെ പങ്കെടുപ്പിച്ചുകൊണ്ട് ജനുവരി 21 ഞായറാഴ്ച നടത്തപ്പെട്ട ബാലസംഗമം ആയിരത്തിൽപരം വിദ്യാർത്ഥികളുടെയും ഇരുന്നൂറോളം അധ്യാപകരുടേയും പങ്കാളിത്തംകൊണ്ട് ശ്രദ്ധേയമായി. തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. എബ്രഹാം മാർ സെറാഫിം ഉത്ഘാടനം നിർവ്വഹിച്ചു.

